Registered No. M—770.

221

പുസ്തകം ൧൮]
൧൯൦൭—ന്നു ൧൦൮൨ മീനം
[ലക്കം ൩

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ.



Mar Thoma Press,
Kottayam.

പ്രസിദ്ധകൻ റവി. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

നീസാൻ—മേടം

൧൯൦൯. ൧൦൮൪.

ഏപ്രിൽ—മെയി

| ആഴ്ച. | സൂ. | മ. | ഇം. |
|---|---|---|---|
| ബു | ൧ | ൨ | ൧൪ |
| വ്യാ | ൨ | ൩ | ൧൫ |
| വെ | ൩ | ൪ | ൧൬ |
| ശ | ൪ | ൫ | ൧൭ |
| ഞാ | ൫ | ൬ | ൧൮ |
| തി | ൬ | ൭ | ൧൯ |
| ചൊ | ൭ | ൮ | ൨൦ |
| ബു | ൮ | ൯ | ൨൧ |
| വ്യാ | ൯ | ൧൦ | ൨൨ |
| വെ | ൧൦ | ൧൧ | ൨൩ |
| ശ | ൧൧ | ൧൨ | ൨൪ |
| ഞാ | ൧൨ | ൧൩ | ൨൫ |
| തി | ൧൩ | ൧൪ | ൨൬ |
| ചൊ | ൧൪ | ൧൫ | ൨൭ |
| ബു | ൧൫ | ൧൬ | ൨൮ |
| വ്യാ | ൧൬ | ൧൭ | ൨൯ |
| വെ | ൧൭ | ൧൮ | ൩൦ |
| ശ | ൧൮ | ൧൯ | ൧ |
| ഞാ | ൧൯ | ൨൦ | ൨ |
| തി | ൨൦ | ൨൧ | ൩ |
| ചൊ | ൨൧ | ൨൨ | ൪ |
| ബു | ൨൨ | ൨൩ | ൫ |
| വ്യാ | ൨൩ | ൨൪ | ൬ |
| വെ | ൨൪ | ൨൫ | ൭ |
| ശ | ൨൫ | ൨൬ | ൮ |
| ഞാ | ൨൬ | ൨൭ | ൯ |
| തി | ൨൭ | ൨൮ | ൧൦ |
| ചൊ | ൨൮ | ൨൯ | ൧൧ |
| ബു | ൨൯ | ൩൦ | ൧൨ |
| വ്യാ | ൩൦ | ൩൧ | ൧൩ |

വിശേഷദിവസങ്ങൾ.

൫-ാംനു- പുതു ഞായറാഴ്ച

൧൨-ാംനു- പുതുഞായറാഴ്ചയ്ക്കു പിമ്പു ൧-ാം ഞാ.

൧൩-ാംനു- മെത്രാന്മാരുടെ ഓൎമ്മ.

൧൪-ാംനു വടക്കൻ പറവൂർ പള്ളിയിൽ കാലം ചെയ്ത മാർ ഗ്രീഗോറിയോസിന്റെ ഓൎമ്മ.

൧൯-ാംനു- പുതുഞായറാഴ്ചയ്ക്കു പിമ്പു ൨-ാം ഞാ.

൨൩-ാംനു- മാർ ഗീവറുഗീസു സഹദായുടെ ഓൎമ്മ.

൨൫-ാംനു- മാർ മർക്കോസു ഏവൻഗേലിസ്തായുടെ ഓൎമ്മ.

൨൬-ാംനു- പുതു ഞായറാഴ്ചയ്ക്കു പിമ്പു ൩-ാം ഞാ

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൭ | ൧൯൦൯ മീനം | ലക്കം ൩

## ഹൈചൎച്ചുകാരുടെ ഹൈമാസ്സ്.

വിശുദ്ധ സഭയിലെ കൎമ്മാചാരങ്ങൾ എല്ലാം വെറും നിരൎത്ഥങ്ങളും മൂഢാചാരങ്ങളും മാത്രമാണെന്നും, അവ യാക്കോബായ മുതലായ പഴയസഭകളിൽ ഇപ്പോഴും നിലനിന്നുപോരുന്നതു ആ സഭകളിലെ അംഗങ്ങളുടെ വിദ്യാവിഹീനത്വംകൊണ്ടും പരിഷ്ക്കാരമില്ലായ്മകൊണ്ടും മാത്രമാണെന്നും ശഠിക്കുന്ന ആളുകൾ നമ്മുടെ ദിക്കിൽ കുറഞ്ഞൊരുകാലമായി ധാരാളം ഉണ്ടായിട്ടുണ്ടല്ലൊ. എന്നാൽ ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും ഒന്നു കണ്ണു തുറന്നു നോക്കുന്നതായാൽ ഈ ശാഠ്യമാണു വിദ്യാവിഹീനത്വത്തെയും ലോകപരിജ്ഞാനക്കുറവിനേയും തെളിയിക്കുന്നതെന്നു ഏവൎക്കും വെളിപ്പെടുന്നതാണ്. വിദ്യയുടേയും പരിഷ്ക്കാരത്തിന്റെയും ഒരു വലിയ ആധാരമായി ഇക്കാലത്തു ലോകമെങ്ങും വിളങ്ങുന്നതു യൂറോപ്യന്മാർ പ്രത്യേകിച്ചും ഇംഗ്ലീഷുകാർ ആണെന്നുള്ളതു അവിതൎക്കിതമത്രെ. നമ്മുടെ ദിക്കിലുള്ള പരിഷ്ക്കാരത്തിനും വിദ്യാഭിവൃദ്ധിക്കും കാരണഭൂതന്മാരും ഇവർതന്നെയെന്നു പറയുന്നതിൽ മടി വിചാരിച്ചിട്ടാവശ്യമില്ലെന്നാണു എന്റെ പക്ഷം. ഈ ആംഗ്ലേയന്മാരിൽ വിശ്വാസാചാരങ്ങളെസംബന്ധിച്ചടത്തോളം പല വകുപ്പുകാർ ഉണ്ടെന്നുള്ളതു ഏവരും അറിഞ്ഞിരിക്കുന്ന ഒരു കാൎയ്യമാണ്. ഈ വകുപ്പുകളിൽവച്ചു വിദ്യകൊണ്ടും പരിഷ്ക്കാരംകൊണ്ടും സ്ഥാനമാനങ്ങൾകൊണ്ടും ഒട്ടും അപ്രധാനമല്ലാത്ത ഒരു നിലയെയത്രെ ഹൈചൎച്ചുകാർ അർഹിക്കുന്നതു എന്നു പറയുമ്പോൾ രണ്ടു പക്ഷം കാണുകയില്ലെന്നു വിശ്വസിക്കുന്നു. സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളും ഹൈചൎച്ചുകാരുടെ വിശ്വാസാചാരങ്ങളും തമ്മിൽ എത്ര മാത്രം സാമ്യമുണ്ടെന്നു ഒന്നു പൎയ്യാലോചിച്ചുനോക്കുന്നതായാൽ സുറിയാനിസഭയുടെ വിശ്വാസാചാരങ്ങൾ എല്ലാം കേവലം "മൂഢത" കൊണ്ടും, "വിദ്യാവിഹീനത്വം" കൊണ്ടും, "പരിഷ്ക്കാരമില്ലായ്മ"കൊണ്ടും മാത്രമുണ്ടായിട്ടുള്ളതാണൊ അതൊ വേറെ വല്ല കാരണങ്ങൾകൊണ്ടു മാത്രം ഉണ്ടായിട്ടുള്ളതാണൊ എന്നു നല്ലവണ്ണം മനസ്സിലാക്കാവുന്നതാണ്. ഹൈചൎച്ചുകാരുടെ വിശ്വാസങ്ങൾ അവരുടെ ഗ്രന്ഥകാരകന്മാരുടെ പുസ്തകങ്ങൾ വായിച്ചു നമ്മുടെ ആളുകൾക്കു ഏറക്കുറെ അറിവുള്ളതുകൊണ്ടു ആഭാഗം ഉപേക്ഷിച്ചിട്ടു കണ്ടുതന്നെ അറിയേണ്ടതായ കൎമ്മാചാരങ്ങളെക്കുറിച്ചു ഈ അവസരത്തിൽ സ്വല്പം പറയുന്നതു ഉപകാരപ്രദമാണെന്നു വിശ്വസിക്കുന്നു.

ഹൈചൎച്ചുകാരുടെ കൎമ്മങ്ങളിൽ വച്ചു ഏററവും പ്രധാനമായതാണു 'ഹൈമാസ്സ്'. ഹൈമാസ്സ് എന്നതിനു വലിയ കുൎബ്ബാനയെന്നാണു അൎത്ഥം. റോമാക്കാരുടെ പാട്ടുകുൎബ്ബാനപോലെയൊ, സുറിയാനിക്കാരുടെ മൂന്നിന്മേൽ കുൎബ്ബാനപോലെയൊ വിചാരിക്കാവുന്നതാണ്. പെരുനാളുകൾ മുതലായ വലിയ ദിവസങ്ങളിൽമാത്രമെ ഹൈമാസ്സു നടത്തുകയുള്ളു. ഒരു പട്ടക്കാ

രൻ, ഒരു ഡീക്കൻ, ഒരു സബ്ഡീക്കൻ ഇങ്ങിനെ മൂന്നാളുകൾ വേണ്ടതു നിബ്ബന്ധമാണ്. ഡീക്കൻെറയും സബ്ഡീക്കൻെറയും ജോലികൾ ചെയ്യുന്നതിനു പട്ടക്കാരായാലും മതിയാവുന്നതാണ്. ഇവക്കു അസിസ്റ്റൻറ്സ (സഹായികൾ) എന്നാണു പേർ.

ഈയാണ്ടത്തെ ക്രിസ്തുമസ്സിനു ഒരുഹൈമാസ്സു കാണുന്നതിനു ഞങ്ങൾക്കു സംഗതിയായി. ക്രിസ്തുമസ്സിനു തലെദിവസി സന്ധ്യക്കു ഇവിടത്തെ (ബിഷോപ്സ കോളജിലെ) ചാപ്പലിൽ ത്രോണോസിലുള്ള കുരിശിനിരുവശവുമായി ൧൨ മെഴുകുതിരികൾ കത്തിച്ചുള്ള സന്ധ്യാ പ്രാർത്ഥന മാത്രമെയുണ്ടായിരുന്നുള്ളു (സാധാരണ രണ്ടു മാത്രമെയുള്ളു) എങ്കിലും അടുത്തുള്ള സെൻറു ജെംസ്സ് ചച്ചിൽ അന്നു പാതിരാത്രിസമയം ഒരു ഹൈമാസ്സുണ്ടെന്നു കേൾക്കയാൽ ഞങ്ങളും സമയത്തിനു അവിടെയെത്തി.

ആദ്യമായി കണ്ടതു അതിമനോഹരമായും കിഴക്കുപടിഞ്ഞാറായും പണി ചെയ്തിട്ടുള്ള ദൈവാലയത്തിൻെറ കിഴക്കെ അററത്തുള്ള മാബ്ബിൾ ത്രോണോസിൽ കത്തിജ്വലിക്കുന്ന ൧൨ മെഴുകുതിരികളും അവയുടെ നടുവിലായി ശോഭയുള്ള ഒരു വലിയ കുരിശുമത്രെ. ത്രോണോസു പുഷ്പങ്ങൾകൊണ്ടും വിലയേറിയ ശീലത്തരങ്ങൾകൊണ്ടും അലങ്കരിച്ചിട്ടുണ്ടായിരുന്നു. ത്രോണോസിനു കുറെ പടിഞ്ഞാറോട്ടു മാറി ഇരുവശങ്ങളിലായി ഓരോ വലിയ മെഴുകുതിരികളും അവിടെ ശോഭിക്കുന്നുണ്ടായിരുന്നു. ഇതു കൂടാതെ വലത്തോട്ടു മാറി ഒരു ചെറിയ മേശയും അതിന്മേൽ ഒരു കുരിശും ഇരുവശവും കത്തുന്ന ഓരോ മെഴുകുതിരികളും കുബ്ബാനക്കുള്ള അപ്പം വീഞ്ഞു മുതലായ സാമാനങ്ങളുമുണ്ടായിരുന്നു.

ഞങ്ങൾ ചെന്നു കുറെനേരം കഴിഞ്ഞപ്പോഴേക്കു നീണ്ടവടിയിന്മേൽ ഉറപ്പിച്ചിരിക്കുന്ന ഒരു കുരിശും പിടിച്ചു ഒരാൾ, പിന്നാലെ അണിയണിയായി കൊയർബോയിസ്സുമായി (പാട്ടുകാർ) മന്ദം മന്ദം നടന്നു ത്രോണോസിനടുത്തുള്ള തങ്ങളുടെ ആസ്ഥാനങ്ങളിൽ വന്നു പതിഞ്ഞുകഴിഞ്ഞു. ഇവരെല്ലാം കറുത്ത കാസൊക്കും (കുപ്പായം) മീതെ വെള്ളകോട്ടാസ്സും (ഒരുവക സർപ്ലസ്സ്) ധരിച്ചവരാണ്. അധികം താമസിയാതെതന്നെ വേറൊരുകൂട്ടരുടെ വരവായി. നീണ്ടതുടലുകൾ ഉള്ള ധൂപക്കുററിയും വീശിക്കൊണ്ടു ഒരാളും, അയാളുടെ ഇടത്തുവശത്തു കുന്തുരുക്കപ്പാത്രവുമായി ഒരു ബാലകനും ഈ സംഘത്തിനു മുമ്പായി നടക്കുന്നു. പിന്നാലെ മുമ്പിലത്തെ കുരിശും ഇരുവശവും ഓരോ കത്തുന്ന മെഴുകുതിരികളുമായി മൂന്നാളുകളും, അനുഗാമിയായി ഒരു കൊടിക്കാരനും നടക്കുന്നുണ്ടു. അവരുടെ പുറകെ ചില ശുശ്രൂഷക്കാരും, വേറൊരു കൊടിക്കാരനും, പിന്നാലെ പ്രത്യേകതരം കുപ്പായങ്ങൾ ധരിച്ച രണ്ടു പട്ടക്കാരും (ഇവർ സബ്ഡീക്കനുമാണ്), അവസാനമായി ഏകദേശം സുറിയാനിപട്ടക്കാരുടെ കാപ്പപോലുള്ള അതിവിശേഷമായ ഒരുകാപ്പയും (പിൻഭാഗത്തു ഒരുകസവു കുരിശു മിന്നുന്നുണ്ടു) ധരിച്ചുകൊണ്ടു പൂജ അണപ്പാനുള്ള പട്ടക്കാരനും ഉണ്ടായിരുന്നു. ശുശ്രൂഷക്കാർ മുതലായവർ ചുവന്ന കാസൊക്കിനു മീതെ വെള്ളകോട്ടാസു ധരിച്ചവരാണ്. എല്ലാവരും സാവധാനം നടന്നു ത്രോണോസിങ്കൽ എത്തി. ഇവരുടെ വരവോടുകൂടി ജനങ്ങൾ എല്ലാവരും ആദരവോടെ നിലയായി. പിയാനൊ മൂളിച്ചുതുടങ്ങി. പട്ടക്കാർ മൂവരും ത്രോണോസിൻെറ മുമ്പിൽ തല വളരെ കുനിച്ചു വളരെ വിനീതന്മാരായി കുറെനേരം പ്രാർത്ഥിച്ചുംവ

ച്ചു ത്രോണോസിൻെറനടയിൽ (സുറിയാനിക്കാരുടെ പദവിഎന്നു വിചാരിക്കാം) കയറി ഒരു ചെറിയ പ്രാൎത്ഥന കഴിച്ചു. ഉടനെ പട്ടക്കാരൻ കുന്തുരുക്കം കുരിശടയാളത്തിൽ വാഴ്ത്തി ധൂപക്കുററിയിൽ കോരിയിട്ടു അതിനെയും വാഴ്ത്തികൊടുത്തു. എല്ലാവരും വന്നപ്രകാരം സ്ഥാനവലിപ്പമനുസരിച്ചു പുറകിൽ പുറകിൽ നിന്നു പടിഞ്ഞാറോട്ടു തിരിഞ്ഞു ഗീതങ്ങളും ചൊല്ലി പ്രദക്ഷിണം ആരംഭിച്ചു. പ്രദക്ഷിണം ഹൈക്കലായുടെ ഇടത്തുവശത്തുകൂടി പടിഞ്ഞാറെ വാതുക്കലേക്കും അവിടെനിന്നു നടുവിൽകൂടി നേരെ ത്രോണോസിങ്കലേക്കുമായിരുന്നു. ജനങ്ങൾ എല്ലാവരും അവരവരുടെ സ്ഥാനങ്ങളിൽനിന്നു ഗീതം ചൊല്ലുകയായിരുന്നു. പട്ടക്കാരൻ ത്രോണോസിങ്കൽ ചെന്നയുടനെകാപ്പമാററി അന്നത്തേക്കുള്ള ചാസുബൽ (കുൎബ്ബാനകുപ്പായം) ധരിച്ചു. ചാസുബ്ളിൻെറ നിറം ഓരോ ദിവസങ്ങൾക്കനുസരണമായി മാറുന്നതാണു. ക്രിസ്തുമസ്സിനും മാലാഖമാരുടെ ഓൎമ്മദിവസങ്ങളിലും വെള്ളനിറവും, രക്തസാക്ഷികളായ വലിയ പരിശുദ്ധന്മാരുടെ ഓൎമ്മദിവസങ്ങളിൽ ചുവപ്പുനിറവും മരിച്ചവരുടെ ഓൎമ്മ ദിവസം കറുത്ത നിറവും, സാധാരണ നീലനിറവുമായിരിക്കും. പട്ടക്കാർ മൂവരും ത്രോണോസിൻെറ മുമ്പാകെ തലകുനിച്ചു മാൎവ്വിൽ മൂന്നുപ്രാവശ്യം അടിച്ചുകൊണ്ടു ഒരു രഹസ്യപ്രാൎത്ഥന കഴിക്കും. അതിൻെറ ശേഷം, ഇടത്തുവശത്തു സബ്ഡീക്കനും വലത്തുവശത്തു ഡീക്കനുമായി പട്ടക്കാരൻ നടയിൽ കയറിനിന്നു ഒരു പാട്ടു ചൊല്ലുവാനായി എല്ലാവരോടും ആജ്ഞാപിച്ചു. ഉടനെ ധൂപക്കുററിയുംകൊണ്ടു തറിഫറും (ധൂപംവീശുന്നവൻ) കുന്തുരുക്കവുംകൊണ്ടു ബാലകനും പട്ടക്കാരൻെറ ധൂപക്കുററിയിൽ കുന്തുരുക്കമിട്ടു കുരിശടയാളത്തിൽ വാഴ്ത്തിയതിൻെറശേഷം താൻതന്നെ ത്രോണോസിലുള്ള കുരിശിനും മെഴുകുതിരികൾ ഓരോന്നിനും പ്രത്യേകം പ്രത്യേകം ധൂപം വച്ചു. ധൂപക്കുററി ഡീക്കൻെറ കയ്യിൽ കൊടുത്തു. അദ്ദേഹം പട്ടക്കാരനു മൂന്നു പ്രാവശ്യം ധൂപം കൊടുക്കുകയും പട്ടക്കാരൻ വളരെ ആദരവോടെ തലകുനിച്ചു അതിനെ സ്വീകരിക്കയും ചെയ്തു. അതിൻെറശേഷം ധൂപക്കുററി തറിഫർ വാങ്ങി വെസ്തറിയിൽ (കുപ്പായം ഇടുന്ന സ്ഥലം) കൊണ്ടുപോയി വച്ചു. കൎത്താവിൻെറ പ്രാൎത്ഥനയും ചൊല്ലി കുൎബ്ബാനയും ആരംഭിച്ചു. പത്തു കല്പനകൾ, ചില അപേക്ഷകൾ മുതലായവ ചൊല്ലിയശേഷം ലേഖനം വായനയാണ്. ഇതു സബ്ഡീക്കൻെറ ജോലിയാണ്. വായനക്കു മുമ്പായി അദ്ദേഹം പട്ടക്കാരൻെറ മുമ്പാകെ മുട്ടുകുത്തി വാഴ്വു (കുരിശടയാളത്തിൽ) വാങ്ങിക്കും. പിന്നീടു മേൽപ്രകാരം വാഴ്വും വാങ്ങി ഡീക്കൻെറ ഏവൻഗേലിവായനയാണ്. ഏവൻഗേലി വായിക്കുന്നതു മദ്ബഹായുടെ പടിഞ്ഞാറെ അററത്തുനിന്നാണ്. ഇരുവശവും കത്തിച്ച മെഴുകുതിരികളും നടുവിൽ കുരിശുമായി ചിലരും ധൂപക്കുററിയുമായി തറിഫർ മുതലായവരും ഡീക്കനു ചുററും വന്നുനിൽക്കും. മറെറാരാൾ പിടിച്ചുകൊടുത്തിരിക്കുന്ന ഏവൻഗേലിയോനിൽ അന്നു വായിപ്പാനുള്ള ഭാഗം വിടുത്തു മൂന്നുപ്രാവശ്യം (പുസ്തകത്തെ) കുരിശുവരച്ചു ധൂപക്കുററി വാങ്ങി മൂന്നുപ്രാവശ്യം (പുസ്തകത്തിനു) ധൂപംവച്ചതിൻെറശേഷമാണ് ഡീക്കൻ വായിക്കുന്നതു. വായനതന്നെ സാധാരണയിൽ നീട്ടിയാണ്. വായന കഴിഞ്ഞു ഡീക്കൻ മുട്ടേൽനിന്നുംകൊണ്ടു പുസ്തകം പട്ടക്കാരൻെറ കയ്യിൽ കൊടുക്കുകയും അദ്ദേഹം അതു വാങ്ങി മുത്തി മാററിവയ്ക്കുകയും ചെയ്യും. ലേഖനം വായിക്കുന്ന സമയം ജനങ്ങൾ

ഇരിക്കുകയാണെങ്കിലും ഏവൻഗേലി വായിക്കുന്നസമയവും പിന്നാലെയുള്ള വിശ്വാസപ്രമാണത്തിന്റെ സമയവും എല്ലാവരും വണക്കത്തോടെ നിൽക്കുകയാണ്. വിശ്വാസപ്രമാണത്തിൽ മനുഷ്യാവതാരഭാഗം ചൊല്ലുമ്പോൾ എല്ലാവരും തലകുനിക്കുകയും വളരെ പതിഞ്ഞ ശബ്ദത്തിൽ ചൊല്ലുകയും ചെയ്യും. നിയമം മുട്ടുകുത്തണമെന്നാകകൊണ്ടു ചിലർ അങ്ങിനെയും ചെയ്തു അവസാനത്തിൽ കുരിശു വരയ്ക്കുകയും ചെയ്യും. ചിലഅപേക്ഷകളുടെശേഷമായി അപ്പം വീഞ്ഞു മുതലായവ മേശയിൽനിന്നു കൊണ്ടുവന്നു അതാതു പാത്രങ്ങളിലാക്കി ത്രോണോസിന്മേൽ കുരിശിന്റെ ചുവട്ടിലായി വയ്ക്കും. കാസ്സായിൽ വെള്ളം ചേർക്കുന്നതു കുരിശടയാളത്തിൽ വാഴ്ത്തിയാണ്. ഇവിടംമുതലാണു സാക്ഷാൽ കുർബ്ബാനയാരംഭിക്കുന്നതു. ഈ സമയത്തു തറിഫർ ധൂപക്കുററിയും കൊണ്ടുവരും. പട്ടക്കാരൻ, പഴയപ്രകാരം കുന്തുരുക്കമിട്ടു വാഴ്ത്തിയതിന്റെശേഷം, കാസ്സായുടെയും പീലാസായുടെയും ചുററും ധൂപക്കുററി മൂന്നുപ്രാവശ്യം ചുററിച്ചു അവയ്ക്കും കുരിശിനും മെഴുകുതിരികൾക്കും ധൂപം വെയ്ക്കും. ധൂപക്കുററി പിന്നീടു ഡീക്കനെ ഏൽപ്പിക്കുകയും അദ്ദേഹം പട്ടക്കാരനും, അതിന്റെശേഷം പടിഞ്ഞാട്ടു നടന്നു ഇരുവശവുമുള്ള കൊയർബോയിസിനും പിന്നീടു സബ് ഡീക്കനും ശേഷമുള്ളവർക്കും ധൂപംകൊടുക്കുകയും ചെയ്യും. അവസാനമായി, തറിഫർ ധൂപക്കുററി വാങ്ങി ആദ്യമായി ഡീക്കനും, പിന്നീടു മദ്ബഹായുടെ പടിഞ്ഞാറെ അററത്തു വന്നുനിന്നു ജനങ്ങൾക്കും ധൂപം കൊടുത്തു പൂർവ്വസ്ഥാനത്തേക്കു മറയുകയും ചെയ്തു. ഈ സമയം ജനങ്ങൾ പാട്ടുപാടുകയും വഴിപാടുകൾ ഇടുകയുമാണ്. അപ്പോൾ പട്ടക്കാരൻ കൈ കഴുകുന്നതു കാണാം. ചില അപേക്ഷകളുടെശേഷം, പട്ടക്കാരൻ ജനങ്ങൾക്കു പാപമോചനം കല്പിക്കും. അപ്പവും വീഞ്ഞും വാഴ്ത്തുന്ന സമയമായപ്പോളെക്കു തറിഫർ വീണ്ടുംവന്നു ത്രോണോസിന്റെ മുമ്പിൽനിന്നുകൊണ്ടു ധൂപംവീശി വേറെ രണ്ടാളുകൾ അയാളുടെ ഓരോവശത്തും കത്തുന്ന ഓരോ മെഴുകുതിരിയും പിടിച്ചിട്ടുണ്ടായിരുന്നു. മുട്ടുകുത്തേണ്ടതായ സമയത്തു മുട്ടേൽനിന്നും വീശി. ഇങ്ങിനെ പട്ടക്കാരൻ കുർബ്ബാന അനുഭവിക്കുന്നതുവരെ വീശിക്കൊണ്ടിരുന്നു. പിന്നീടു ധൂപക്കുററി എടുക്കുകയില്ല. കുർബ്ബാന കൊള്ളുവാൻ ആൾ ധാരാളമുണ്ടായിരുന്നു. കൊടുക്കുന്നതു രണ്ടായിട്ടെങ്കിലും ഒരുവിശേഷം കണ്ടു. പട്ടക്കാരൻ വി: അപ്പം കയ്യിൽ എടുത്തു ഓരോരുത്തരേയും കുരിശടയാളത്തിൽ വാഴ്ത്തിയാണു കൊടുക്കുന്നതു. മിക്കവരും കുരിശു വരച്ചാണു അനുഭവിക്കുന്നതു. (കുർബ്ബാന അനുഭവിച്ചവരിൽ മിക്കആളുകളും പട്ടക്കാരന്റെ അടുക്കൽ മുൻദിവസങ്ങളിൽ രഹസ്യകുമ്പസാരം കഴിച്ചവരും, പകൽ ൧൨ മണിമുതൽ ഉപവസിച്ചവരുമായിരുന്നു എന്നു ആ പള്ളിയിലെ വാർഡൻ പറഞ്ഞറിഞ്ഞു) ഡീക്കനും സബ് ഡീക്കനും ശുശ്രൂഷസമയം ചിലപ്പോൾ പട്ടക്കാരന്റെ ഇരുവശവുമായി നടയിലും, ചിലപ്പോൾ സ്ഥാനമുറയ്ക്കു പുറകിലായും നിൽക്കും. എല്ലാവരും കുർബ്ബാന അനുഭവിച്ചു കഴിയുമ്പോൾ പട്ടക്കാരൻ വി: വസ്തുക്കളിൽ ശേഷിപ്പുള്ളതു മുഴുവനും അനുഭവിക്കുന്നതുകൂടാതെ വി: പാത്രങ്ങൾ കഴുകി ആ വെള്ളവും കുടിക്കും. പിന്നീടു സാമാനങ്ങൾ എല്ലാം ക്രമത്തിനടുക്കിയ ശേഷം, വെസ്റ്ററിയിലേക്കു കൊണ്ടുപോകാനുള്ള സാമാനങ്ങളുംകൊണ്ടു പട്ടക്കാരനും ശേഷമുള്ളവരും അങ്ങോട്ടു യാത്രയാകും. ഇങ്ങിനെ കുർബ്ബാനയും അവസാനിച്ചു.

ഇനി, ഈ മൂന്നു പട്ടക്കാരാരാണെന്നു കൂടി ഞാനൊന്നു പറഞ്ഞുകൊള്ളട്ടെ. ഞങ്ങളുടെ കോളജിലെ പ്രിൻസിപ്പാളായ റവറന്റ ആർ. ജി. എം. എ. അവർകളാണു ഡീക്കൻ. സബ് ഡീക്കൻ റവറന്റ: കാനൻ ജാക്സൻ അവർകളാണു. പട്ടക്കാരൻ, ഞങ്ങളുടെ സഭാചരിത്ര പ്രൊഫസറും സെൻറുജെംസ് പള്ളിയിലെ ഗവർമ്മെൻറ് ചാപ്ലെനുമായ റവറന്റ: സ്മിത്ത്. എം. എ. ബി. ഡി. അവർകളുമാണു.

ഈ ഉപന്യാസം നീണ്ടുപോയേക്കുമെന്നുള്ള ഭയംനിമിത്തമാണ് എല്ലാകുബ്ബാനയ്ക്കും പൊതുവെയുള്ള കർമ്മങ്ങളിൽ ചിലതെല്ലാം വിട്ടുകളഞ്ഞിട്ടുള്ളതു.

എന്ന്. എൻ. ഐ. വി.
ബിഷോപ്സ കോളജ്
കൽക്കത്താ.

---

## അരാഴി പുത്തൻപള്ളിയുടെ പ്രലാപം.

എൻെറ മാതാവിൻെറ ഗ്രഹം സ്വദേശം ആണെങ്കിലും ഇപ്പോൾ ചേപ്പാട്ടിടവകയാണു. മാതാവിനു രൂപലാവണ്യത്തിനും ആരോഗ്യത്തിനും ഇപ്പോഴും ഒട്ടും കുറവില്ലാ. ഇനിക്കു വളരെ സഹോദരന്മാർ ഉണ്ടെങ്കിലും അവർ ഓരോ ഭവനങ്ങളിൽ താമസിച്ചുവരുന്നു. അവക്കു സഹോദരി ആയിട്ടു ഞാൻ ഒന്നു മാത്രമെ ഉള്ളു. ഇനിക്കു യൌവനദശ ഉദിച്ചതുമുതൽ എന്നെ പാണിഗ്രഹണം ചെയ്തുകൊടുക്കുന്നതിനു എൻെറ മാതാവിനും സഹോദരന്മാക്കും അഗ്രഹം മുഴുത്തുതുടങ്ങി. എന്നാൽ കാലാനുരൂപം അനുസരിച്ചു പരിഷ്ക്കാരത്തിൽ ഖ്യാതിയുള്ളസ്ഥലവും, ഐശ്വര്യം, യശസ്സ, വിദ്വൽസമൃദ്ധി മുതലായ ഗുണങ്ങൾക്കു വിളനിലവുമായ ഒരു പുരുഷനെ അന്വെഷിപ്പാൻ നിശ്ചയിച്ചു. ഈ അവസരത്തിൽ എൻെറ ഭാഗ്യാതിരേകത്താലും മാതാവു മുതലായവരുടെ പരിശ്രമത്താലും യൌവനയുക്തനും സൽഗുണപരിപൂൎണ്ണനുമായ ഒരു പുരുഷരത്നത്തെ കാലതാമസമെന്നിയെ ലഭിപ്പാൻ ഇടയായി. ഇദ്ദേഹം ചാത്തുരുത്തിൽ കുടുംബസ്ഥനും കൃത്യനിഷ്ഠ, ധ്യാനനിഷ്ഠ, മതനിഷ്ഠ, ഭക്തി മുതലായ സൽഗുണങ്ങളും വിദ്യാസമൃദ്ധിയിൽ സുറിയാനി ഭാഷാപരിശീലനം മുതലായതിൽ അദ്വതീയനും ആയിരുന്നു. ഇദ്ദേഹം നി. വ. ദി. ശ്രീ. മലങ്കരയുടെ മാർ ഗ്രീഗൊറിയോസു മെത്രാപ്പോലിത്താ അവർകൾ തന്നെ. ഇദ്ദേഹം ൧൦൭൯ തുലാം ൨൦-നു എന്നെ അലങ്കാരഭൂഷിതമായി വിവാഹം കഴിക്കയും ചെയ്തു.

എന്നാൽ ഈ സ്ഥലത്തു എൻെറ മക്കൾ എത്രയും കുറവുള്ളവരും സാധുക്കളും ആകുന്നു. ഈ കൂട്ടത്തിൽ യോഗ്യന്മാർ എന്നു തന്നത്താൻ വിചാരിക്കുന്നവർ തരകസ്ഥാനത്തെ പ്രാപിച്ചവർ തന്നെയാണു. ഇപ്പോഴും എൻെറ വാൎദ്ധക്യകാലത്തും ഇനിക്കു അന്നപാനാദികളെ തന്നു തൃപ്തിപ്പെടുത്തുന്നതിനു പ്രസ്തുത തരകന്മാരുടെകൂട്ടത്തിൽനിന്നും ഒരുയുവാവിനെ തിരഞ്ഞെടുക്കുകയും എന്നെ കാത്തുഭരിക്കുന്നതിനായി പുത്രസ്വീകാരത്തിൽ പട്ടം കൊടുക്കയും ആവശ്യപ്പെട്ട പണങ്ങൾ ശേഖരിച്ചു ചിലവു ചെയ്യുന്നതിനു ഒരാളെ തിരഞ്ഞെടുക്കയും മററും ഇനിക്കു വേണ്ടകാൎയ്യങ്ങളെ ഏൾപ്പിക്കുകയും ചെയ്തുശേഷം എൻെറ പ്രിയ കാന്തൻ കായസുഖത്തിനു സഞ്ചാരവും തുടങ്ങി.

എന്റെ യൌവനത്തിന്റെ പൂൎണ്ണതയെ കാണ്മാൻ ആഗ്രഹിച്ചിരിക്കുന്ന ഇനിക്കുള്ളവർ പൂൎണ്ണത കണ്ടുതുടങ്ങിയപ്പോൾ എന്നെക്കാൾ രൂപവതികൾ ഉണ്ടാകരുതെന്നും ഉണ്ടായിട്ടുള്ളവർകൂടെ അറിയപ്പെടെണ്ടതിലേക്കുമായി ഒരു മഹോത്സവം കൊണ്ടാടണമെന്നുള്ള അത്യാശയാലും, ഒരു വന്ദ്യപട്ടക്കാരന്റെ ഉത്സാഹത്തിന്മേലും ദയപ്രതിഷ്ഠ മുതലായതു നടത്തിയും ശേഷം ഉള്ളതിലേക്കു പ്രവേശിക്കയും ചെയ്തതിൽ മുതൽചുമതലക്കാരന്റെ പ്രേരണയാൽ എല്ലാം ഇല്ലായ്മ ആക്കിയതു കൂടാതെ ആഹ്ലാദസൂചകമായ കൊടിമരവും നിലം പതിപ്പിച്ചുകഴിഞ്ഞു. അന്നുമുതൽ ഇനിക്കു കഷ്ടദശയും ഉദിച്ചു.

ഈയിടക്കു എന്റെ പണച്ചുമതലക്കാർ മാറി വേറെ ആളെ ഏല്പ്പെട്ടുത്തി അദ്ദേഹം ഒരു സാധുആയിരുന്നു. അദ്ദേഹത്തിൽനിന്നും വീണ്ടും എന്റെ മുതലിനെ നഷ്ടപ്പെട്ടുത്തുന്നതിനും എന്നെ അപമാനിക്കുന്നതിനുമായി വേറെ ഒരാളിനെ ഏല്പ്പെട്ടുത്തി. ഹാ! എന്തു സങ്കടം! രണ്ടരക്കൊല്ലം ഈ കഷ്ടതയിൽ ഞാൻ കിടന്നു. എന്റെ പണമെല്ലാം അവർ നശിപ്പിച്ചു. എന്റെ അവസ്ഥയൊ പൊയ്പ്പോയി. ഇനിക്കു ശരിയായ ഭക്ഷണം ഇല്ലാഴികയാൽ ഞാൻ രോഗിയായിതീൎന്നു. ഇനിക്കു വ്രണങ്ങൾ വന്നുനിറഞ്ഞു. എന്റെ ബുദ്ധി എന്നിൽ ഇല്ലാതെ ആയി. ഞാൻ മന്ദിച്ചു. രോഗം ആരും അറിയുന്നില്ലാ. വൈദ്യന്മാർ ആരും വരുന്നില്ലാ. അന്വെഷിപ്പാൻ ആളും ഇല്ലാ. മരുന്നുകളും ഇല്ലാ. പണവും ഇല്ലാ. എന്റെ നഗ്നത പുറത്തായിതുടങ്ങി. എന്റെ മാതാവെ! ഞാൻ എന്തുചെയ്യേണ്ടു. സംസാരിപ്പാൻ എന്റെ നാവിനു ശക്തി ഇല്ലാ. ഈ അവസരത്തിലൊ ക്രൂരന്മാർ എന്നെ വളഞ്ഞു. സഹായിപ്പാൻ ആരും ഇല്ലാതെ ഇരിക്കുന്ന സമയം എന്റെ സങ്കടം എന്തു പറയാം. എന്റെ ഭൎത്താവൊ എന്നെ വിട്ടു, എത്രയും വേഗത്തിൽ അതായതു ൧൦൮൫ തുലാം ൧൭-ാം൹ തന്നെ കൎത്താവിൽ നിദ്ര പ്രാപിക്കയും ചെയ്തു. അതുമുതൽ എന്റെ ദുഃഖങ്ങൾ ശതഗുണീഭവിച്ചു. എന്റെ പ്രിയൻ എന്നെ വിട്ടു. ഇനിക്കുള്ളവർ എന്റെ ശത്രുക്കളായി എന്റെ പുത്രൻ എന്നെ മതിമറന്നു. തൻകാൎയ്യത്തിൽ ആലോചന വച്ചു. മാതാവൊ വയസ്സാധിക്യത്തിൽ ആയി. ഇനിക്കൊ പറവാൻ ആളും ഇല്ലാ. അന്വെഷിപ്പാൻ പണവും ഇല്ലാത്തവിധത്തിൽ എന്നെ അൎദ്ധപ്രാണയാക്കിയിട്ടുംവച്ചു എല്ലാവരും മാറിക്കളഞ്ഞ അവസരത്തിൽ എന്റെ പരമപിതാവു ഇനിക്കു ഉപദേശിച്ചിരിക്കുന്ന ആ ദിവ്യകല്പനയായ ഉപവാസം, പ്രാൎത്ഥന ആദിയായ ജയഭാഗത്തിലേക്കു ഞാൻ പ്രവേശിച്ചു. എന്റെ പ്രാൎത്ഥനയുടെ ഫലത്താൽ വീണ്ടും എന്നെ ഉദ്ധരിപ്പാനായി ഒരു വരൻ വന്നുചേൎന്നു. അദ്ദേഹത്തെയും അറിയണമെന്നുള്ള ആഗ്രഹം ഉണ്ടായിരിക്കാം. എന്നാൽ ഞാൻതന്നെ പറഞ്ഞേക്കാം. നി. വ. ദ. ശ്രീ. മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടുതന്നെയാണ്, അദ്ദേഹം വന്നമാത്രയിൽതന്നെ ഇനിക്കു ബോധം വീണു. എന്റെ ശ്വാസങ്ങൾ നേരെ ഓടിത്തുടങ്ങി. ഇനിക്കു ആഹാരം വേണമെന്നായി, അന്വെഷിപ്പാൻ ആളുകൾ വന്നുതുടങ്ങി, വൈദ്യന്മാർ വന്നുതുടങ്ങി, മരുന്നുകൾ ലഭിച്ചുതുടങ്ങി, രോഗവും ക്രമേണ ആശ്വാസപ്പെട്ടുതുടങ്ങി, ഇനിക്കു ഭവിച്ച സങ്കടങ്ങളും എന്റെ കാന്തനു മനസ്സിലായി. ഉടനെ അദ്ദേഹം എന്റെ കുടുംബകലവറക്കാരെ എല്ലാം ഭേദപ്പെട്ടുത്തി, മുമ്പിലത്തെ സാധുവായ യുവാവിനെതന്നെ എന്റെ മുത

ൽ ഏൾപ്പിച്ചു. ശീതാനന്ദമായ വാക്കുകൾകൊണ്ടു എന്നെ ആശ്വസിപ്പി
ച്ചു. എന്റെ ബുദ്ധി നേരെ ആയി, എന്റെ വസ്ത്രങ്ങൾ മുഷിഞ്ഞിരിക്കുന്ന
തിൽ ഞാൻ വ്യസനിച്ചു. ഇനിക്കുള്ള സാധുക്കളായ മക്കൾ എല്ലാവരും ഒ
ത്തുകൂടി അവരുടെ പരിപൂർണ്ണതയിൽനിന്നും ഇനിക്കു ഇട്ടിരുന്ന അസഹി
വാരമാകുന്ന ചെരിപ്പിനേയും എന്റെ മനസ്താപം കണ്ടു നിലയങ്കികളാ
ലും എന്നെ പൂർണ്ണതപ്പെടുത്തണമെന്നുള്ള ആലോചന തുടങ്ങി, തങ്ങളുടെ
പരിപൂർണ്ണതയിൽനിന്നും എടുത്തു ശ്യാമളവസ്ത്രങ്ങൾകൊണ്ടു എന്നെ പുത
പ്പിക്കയും മാടപ്രാക്കൾക്കു സമമായിരിക്കുന്ന എന്റെ സ്ഥാനങ്ങൾക്കു ചു
വപ്പുനൂൽകൊണ്ടു റവുക്കയും തിന്നരിവച്ച ഒരു നിലയങ്കിയും ഇനിക്കു ഉ
ണ്ടാക്കിതരികയും ചെയ്തു. ഈ അവസരത്തിൽ കഥാനായകന്മാർ ഒത്തുകൂ
ടി അവരുടെ വക്രബുദ്ധി വീണ്ടും ഉപയോഗിപ്പാൻ തുടങ്ങി. എന്റെ വ
ഞ്ചുമതലക്കാരനെ ഭിന്നിപ്പിച്ചു എന്റെ ദ്രവ്യം നഷ്ടപ്പെടുത്തി തുടങ്ങി.
അടിയന്തിരങ്ങൾ ഇല്ലായ്മ ആക്കി. എന്റെ പോഷണകർത്താക്കൾ പക്ഷം
ചേർന്നു. അപ്പൻ, ഉപ്പാപ്പൻ മുതലായവർ വരട്ടെ എന്നായി. ആളുകൾ ഭി
ന്നിച്ചുതുടങ്ങി, ഇനിക്കു ബുദ്ധിമുട്ടുകൾ കൂടിതുടങ്ങി, എന്റെ നിലയങ്കിക്കു
പിട്ടത്തം കൂടി, പാവാട അഴിച്ചുതുടങ്ങി, റവുക്ക കീറിതുടങ്ങി, അയ്യയ്യോ!
എന്റെ ദൈവമേ—എന്റെ മാതാവേ! എന്റെ പ്രിയനാഥാ ഞാൻ എ
ന്തുചെയ്യേണ്ടു. ദുഷ്ടന്മാർ എല്ലാവരും ഒന്നു ചേർന്നു. അവർ എന്റെ മുൻപ
ന്മാരായിതീർന്നു. എന്റെ നഗ്നതയോടെ എന്നെ വെളിക്കാക്കുവാൻ തുടങ്ങു
ന്നു. അങ്ങിനെ ഭവിച്ചേക്കുമെന്നു ഞാൻ ശങ്കിക്കുന്നു. ആയതിനാൽ എ
ന്റെ നഗ്നത അന്യന്മാർ കണ്ടു അപഹസിക്കുന്നതിനു മുമ്പെ എത്രയുംവേ
ഗത്തിൽ എന്റെ പ്രിയകാന്താ വന്നു എന്നെ ആശ്വസിപ്പിക്കയും ദുഷ്ടന്മാരെ
ശാന്തവാക്കുകളാൽ ഇല്ലായ്മയാക്കുകയും ചെയ്യണമെന്നു അരാഴികപുത്ത
ൻവള്ളി.

---

## എന്റെ സക്കിട്ടു.

എന്റെ പ്രാണവല്ലഭൻ അറിവാൻ പ്രിയകാന്ത ഇടവകപ്പത്രിക എഴുതി
അറിയിക്കുന്നതു.

എന്റെ മുൻ സക്കിട്ടുകളിലെ വിവരങ്ങൾക്കു പ്രത്യേകം പ്രത്യേകം കത്തുകൾ
അയച്ചിട്ടുണ്ടല്ലൊ. അന്നു എന്റെ പ്രൈവറ്റു സിക്രട്ടെറിയായിരുന്ന മിസ്റ്റർ യാ
ക്കോബായകൊച്ചനെ ഇപ്പോഴെങ്ങും കാണാഞ്ഞതിനാൽ വേറൊരു കൊച്ചനേയും
കൂട്ടികൊണ്ടുപോകുവാൻ നിശ്ചയിച്ചിരിക്കുമ്പോൾ തിരുവനന്തപുരംകാരിയുടെ
ഒരു കത്തു കിട്ടി. അതിൽ അവൾക്കു സുഖമാണെന്നും ഞാൻ സക്കിട്ടു ചെല്ലാൻ
നിശ്ചയിച്ചിരിക്കുന്നതായി കേട്ടതിനാൽ ആദ്യമായി തെക്കോട്ടേക്കുതന്നെ തിരി
ക്കേണ്ടതാണെന്നും എഴുതീട്ടുണ്ടായിരുന്നു. എഴുത്തിൻപ്രകാരം ഞാൻ തന്നതുമ്പോട്ടു
പിടിച്ചു കൊല്ലംവഴി കല്ലാലക്കടവിൽ എത്തി. അവിടെനിന്നു കിഴക്കോട്ടു പോകു
മ്പോൾ എന്റെ സഹോദരിയുടെ മക്കളിൽചിലരെ കാണുകയാൽ ഇനിക്കു അന
ല്പമായ ചാരിതാർത്ഥ്യം ഉണ്ടായി എങ്കിലും അവിടെയെങ്ങും താമസിക്കാതെ നേരെ
കിഴക്കോട്ടു വെച്ചുപിടിച്ചു സഹോദരിയുടെ താമസസ്ഥലത്തു എത്തി.

ആദ്യത്തെ നോട്ടത്തിൽ ഞാൻ അവളെ തിരിച്ചറിഞ്ഞില്ല എങ്കിലും അവളു
ടെ ഭർത്താവായ ഫാദർ അബ്രഹാം അവിടെയുണ്ടായിരുന്നതിനാൽ അന്യഥാ വ
രുവാൻ മാർഗ്ഗമില്ലെന്നു നിശ്ചയിച്ചു അടുത്തുചെല്ലുംമുമ്പെ അവൾ മുഖകമലത്തിൽ
തിളങ്ങിവിളങ്ങുന്നതായ സന്തോഷവികാസത്തോടെ ഓടിവന്നു എന്നെ എതിരേറ്റുകൊ
ണ്ടുപോയി ഒരു വിശാലമായ മുറിയിൽ ഇരുത്തി. അപ്പോൾ എന്റെ മുമ്പിലത്തെ

സക്കിട്ടിൽ ഞാൻ തിരുവനന്തപുരത്തു ചെന്നകഥ എനിക്കു ഓൎമ്മവന്നു. അന്നു ഞാൻ ചൎച്ചുകാരിയെ കാണ്മാൻ പോയതും അവളും ലണ്ടൻകാരിയും, റോമാകാരിയും കൂടിയിരുന്ന എന്റെ സഹോദരിയെ അപായപ്പെടുത്തുവാനായി ചെയ്തശ്രമങ്ങളും കൃപാവാരിധിയായ ദൈവം തന്റെ ദാസനായ വലിയ തിരുമേനിമുഖാന്തിരം അവളെ രക്ഷിച്ചു അലങ്കരിച്ചു ആധുനികസ്ഥിതിയിൽ വരുത്തിയതും ഓൎത്തു കുറെനേരം മൌനമായിരുന്നപ്പോഴേക്കു പ്രിയ സഹോദരി വേറെ ഒരുകസാലയും കൊണ്ടുവന്നു എന്റെ അടുത്തു ഇരിപ്പായി.

ഞാൻ—നിനക്കു സൌഖ്യമോ? കണ്ടിട്ടു വളരെ നാളായല്ലൊ.

അവൾ—എനിക്കു സൌഖ്യംതന്നെ. ഞാനും നിങ്ങളെ കാണ്മാൻ വളരെ ആഗ്രഹിച്ചാണിരുന്നതു.

ഞാൻ—സഹോദരന്മാരുടെ വീട്ടുകളിലെല്ലാം പോയി അവരുടെ സമ്പൽക്ഷേമാദികളെ അറിഞ്ഞുവരുവാനായിട്ടാണു ഞാൻ ഇറങ്ങിട്ടുള്ളതു. കഴിഞ്ഞ മാസത്തിൽ എനിക്കു മല്ലപ്പള്ളിയിലെ ഇളയ സഹോദരിയുടെ ഒരു കത്തു കിട്ടി. അതിൽ ഞാൻ താമസിക്കാതെ അങ്ങോട്ടേക്കു ചെല്ലണമെന്നു എഴുതീട്ടുണ്ടായിരുന്നു. അതിനാൽ എനിക്കു ഇവിടെ അധികം താമസിപ്പാൻ നിവൃത്തിയില്ലാ. എങ്കിലും നിനക്കു സുഖമായിരിക്കുന്നു എന്നു കേട്ടതിൽ സന്തോഷിക്കുന്നു. തന്റെ മക്കളിൽ ചിലരെ വഴിക്കു കണ്ടു. ശേഷംപേരൊക്കെ എവിടെ? അവൎക്കു സുഖമോ.

അവൾ—അവർ ഓരോജോലികൾക്കായിട്ടു പോയിരിക്കുന്നു. അവൎക്കെല്ലാം സുഖംതന്നെ. അവരെ ഭക്തിയിൽ വളൎത്തേണ്ടുന്നതിനു എന്റെ ഭൎത്താവും നന്നാ ശ്രമിക്കുന്നുണ്ടു. എല്ലാവരും ഞായറാഴ്ചതോറും എന്നിൽ ഒന്നിച്ചുകൂടും. അവർ തങ്ങളുടെ സ്വന്തപ്രയത്നങ്ങൾകൊണ്ടുതന്നെ എന്നെ അലങ്കരിക്കുന്നു.

ഇപ്രകാരം ഓരോരോ കാൎയ്യങ്ങൾ പറഞ്ഞു അവളുടെ മക്കളിലും ചിലരെയെല്ലാം കണ്ടശേഷം പിറെറദിവസം രാവിലെ ഞാൻ തിരികെ കല്ലാലകടവിൽ വന്നു ബോട്ടിൽ കയറി കായംകുളത്തു കാദീശാകടവിൽ വന്നടുത്തു. അവിടെയും സമീപങ്ങളിലുമുള്ള സഹോദരികൾക്കു സുഖമാണെന്നു പാന്ഥന്മാരിൽനിന്നു ഗ്രഹിച്ച ശേഷം വഴിയിൽ എങ്ങും താമസിക്കാതെ തിരുവല്ലായിൽ എത്തി.

തിരുവല്ലായിൽ ഒരു ഉയൎന്ന കെട്ടിടത്തിന്റെ താഴത്തെ കോലായിൽ ഒരു യുവാവു കുറെ കടലാസുകളുംകൊണ്ടു അങ്ങോട്ടുമിങ്ങോട്ടും നടക്കയും ചിലപ്പോഴെല്ലാം പോക്കററിൽ കയ്യിട്ടു ഒരു പെനസൽ എടുത്തു കടലാസിൽ ചില വരകൾ വരക്കുന്നതായും കണ്ടു. പ്രസ്തുതപുരുഷൻ ആരാണെന്നു ഞാൻ പറയുകയില്ല. വായനക്കാർ ഊഹിച്ചുകൊള്ളുകയാണു് ഉത്തമം. ഈ മനുഷ്യൻ ചിലപ്പോഴെല്ലാം തന്റെ തല ചൊറിയുന്നതായും പിന്നെയും ധൈൎയ്യത്തെ അവലംബിച്ചു ദീൎഘശ്വാസംവിടുന്നതായും ഞാൻ കണ്ടു. പിന്നെ അദ്ദേഹം തന്റെ കയ്യിൽ ഇരുന്ന കടലാസിനെ ഉറക്കെ വായിപ്പാൻതുടങ്ങി. ചിലപ്പോഴെല്ലാം വിഷമിച്ചു നിറുത്തുന്നില്ലെന്നുമില്ലാ. അപ്പോഴേക്കു ഒരുകുപ്പായക്കാരനും വന്നുചേൎന്നു.

കുപ്പായക്കാരൻ—ഈ കഴിഞ്ഞ പത്രിക വായിച്ചുനോക്കിയോ?

വായനക്കാരൻ. അതാണു ഞാൻ വായിക്കുന്നതു. നിങ്ങൾ മനോരമ കണ്ടോ?

കുപ്പാ—ഇല്ല. പാത്രിയൎക്കീസിനെ സംബന്ധിച്ചു വല്ലതും അതിൽ ഉണ്ടോ.

വായ—ഉവ്വ് "ചൎച്ചഫാമിലിന്യൂസ്" പേപ്പറിൽ കണ്ടതു പിശകാണെന്നു പാത്രിയൎക്കീസിന്റെ ഒരുകമ്പി അവരുടെ വല്യമെത്രാച്ചനു വന്നതു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു.

കുപ്പാ—പാത്രിയൎക്കീസിന്റെ കമ്പി വല്യമെത്രാച്ചനു വന്നതോ. ശിക്ഷയായി അതിൽ എന്തോ കൃത്രിമം ഉണ്ടു അല്ലെങ്കിൽ ചൎച്ചഫാമലിന്യൂസപ്പേപ്പറിൽതന്നെ പാത്രിയൎക്കീസിന്റെ എഴുത്തൊ കമ്പിയൊ പ്രസിദ്ധപ്പെടുത്തേണ്ടതായിരുന്നല്ലോ.

വായ—അതാണു ഞാനും വിചാരിക്കുന്നതു. ആ ഇംഗ്ലീഷ് പത്രത്തിന്റെ അധിപൎക്കു ഒരു കമ്പി അടിക്കട്ടെയൊ എന്നു ഞാൻ വിചാരിക്കുന്നു.

കുപ്പാ—നാമെന്തിനാണു ഇങ്ങിനെ ഈ കാൎയ്യത്തിൽ അധികം ശ്രദ്ധ വെക്കുന്നതു.

വായ — അതും ഒത്തതാണു എങ്കിലും ലണ്ടൻടൈംസ് മുതലായ പത്രങ്ങൾ, ഇംഗ്ലണ്ടിലെ ആൎച്ചുബിഷോപ്പന്മാരും ബിഷോപ്പന്മാരും പ്രഭുസഭക്കാർ മുതലായി എവരും എന്നുതന്നെയല്ല എഡ്വർഡ് സപ്തമൻപോലും പാത്രിയൎക്കീസിനെ ഒരു സഭയുടെ തലവനായി അംഗീകരിക്കുമ്പോൾ എന്റെ ഒരു ഒററ പ്രസംഗംകൊണ്ടു അദ്ദേഹത്തെ താഴെ തള്ളിയിട്ടുംവെച്ചു ഇനിക്കു കീൎത്തിസമ്പാദിപ്പാൻ വഴിയില്ല. ലോകമെല്ലാം അനുസരിക്കുമ്പോൾ ഞാൻമാത്രം മറുത്തുനിന്നാൽപിന്നെ എന്റെ കഥ എന്താണു എന്നുമാത്രമല്ല.......നമ്മുടെ മാൎഗ്ഗദൎശികളുടെ പണത്തിൽ ഒരുഭാഗം പാത്രിയൎക്കീസിനു അവർ കൊടുത്തേക്കും. അതു ഓൎക്കുമ്പോൾ എന്റെ ചങ്കു തകരുന്നു. പോരാഞ്ഞിട്ടു അദ്ദേഹം മലയാളത്തേക്കു വരികയാണെങ്കിൽ...ഹാ ഞാൻ പിടിച്ചാൽ നില്ക്കുകയില്ല.... (വ്യസനഭാവം നടിക്കുന്നു) നമ്മുടെ കീൎത്തി നശിച്ചേക്കും നമ്മുടെ കെട്ടുപാടുപൊളിഞ്ഞേക്കും. നമ്മിൽ വളരെപ്പേർ അങ്ങോട്ടു ചേൎന്നേക്കാനും ഇടയുണ്ടു.

കപ്പാ — അങ്ങിനെ വിചാരിച്ചിട്ടു കാൎയ്യമില്ല. നമ്മാൽ കഴിയുന്നതുപോലെ ശ്രമിക്കണം പിന്നെവരുന്നതുപോലെവരട്ടെ.

ഉടനെ ഒരു മഹാൻ പ്രവേശിക്കുന്നു. വായനക്കാരൻ ഒരു കസാല എടുത്തു അദ്ദേഹത്തിനു കൊടുത്തു. അദ്ദേഹം അതിന്മേൽ ഇരുന്നു സമീപത്തായി കപ്പായക്കാരനും വായനക്കാരനും ഇരുന്നു.

മഹാൻ. നിങ്ങൾ എന്തുസംഗതിയെപ്പററിയാണു സംസാരിച്ചുകൊണ്ടിരുന്നതു.

വായ — പാത്രിയൎക്കീസിനെസംബന്ധിച്ചാണു.

മഹാ — ഓ: അതുപോകട്ടെ. മെല്പട്ടസ്ഥാനത്തെസംബന്ധിച്ചുള്ളതുകേൾക്കട്ടെ.

വായ — (കുറെനേരം മൌനമായിരുന്നശേഷം) കേസ്സു മോശമാണെങ്കിലും നല്ലവക്കീലിന്റെ കൈവശം കിട്ടിയാൽ ശോഭിക്കുമെന്നുകേട്ടിട്ടില്ലെ.

മഹാ — കൊള്ളാം തരക്കേടില്ല. എന്റെ സാറെ കല്ലേൽകടിച്ചാൽ പല്ലുപോകുകയെ ഉള്ളു. അല്ലെങ്കിൽ ഒരു ദൃഷ്ടാന്തം പറഞ്ഞുതരാം. യാക്കോബായപാത്രിയൎക്കീസിന്റെ സ്ഥാന...

വായന — നില്ക്കട്ടെ...അതുതന്നെയാണ് ഞങ്ങൾ പറഞ്ഞുകൊണ്ടിരുന്നതു.

മഹാൻ. ഞാൻ പറയട്ടെ. ആ കേസ്സു എങ്ങിനെയായി. അദ്ദേഹത്തിനെ പാത്രിയൎക്കീസായി എഡ്വെൎഡുപോലും സ്വീകരിക്കുന്നല്ലൊ.

വായന — അതൊക്കെ അങ്ങിനെ കിടക്കും. മുങ്ങിക്കണ്ടുവിശാറുണ്ടൊ.

ഒരുവേലക്കാരൻ പ്രവേശിച്ചു വായനക്കാരനോടു ഊണു തയാറായിരിക്കുന്നു എന്നു പറഞ്ഞു ഉടനെ അദ്ദേഹം മററുള്ളവരെ നോക്കിപോകുവാൻ അനുവാദം ചോദിക്കുന്നഭാവത്തിൽ തലയൊന്നുഇളക്കി ഉടനെ_

മഹാൻ. ഞാൻ ഏതായാലും നമ്മുടെ പഴയസഭയിലേക്കു ചേരുവാൻ നിശ്ചയിച്ചിരിക്കയാണ്.

വായന — ഇനിക്കിപ്പോൾ സമയമില്ല എങ്കിലും ഒന്നുപറഞ്ഞേക്കാം നല്ലവണ്ണം ആലോചിച്ചു വേണം പ്രവൃത്തിപ്പാൻ. എന്നും പറഞ്ഞു അദ്ദേഹം മുറിയിലേക്കു കയറി.

എന്നെയാരും കാണ്മാതിരിപ്പാനായി ഒരുമൂലയിൽഒളിച്ചുനിന്നാണു ഇത്രയും കേട്ടതു. ഇനിയും അവിടെനിന്നാൽ വല്ലവരും കണ്ടേക്കുമെന്നു ശങ്കിച്ചു അവിടെനിന്നും തിരിച്ചു അന്നുതന്നെ മല്ലപ്പള്ളിൽ എത്തി_ അവിടത്തെ ഇളയസഹോദരിയെ കാണ്മാനായി ഞാൻ അദ്ദ്യം അവളുടെ ഭവനത്തിലേക്കു തിരിച്ചു. അവൾ എന്നെ കണ്ടമാത്രയിൽ ഓടിവന്നു എന്നെ ആലിംഗനംചെയ്തശേഷം ക്ഷണിച്ചുകൊണ്ടുപോയി അവളെ അലങ്കരിപ്പാനായി അവളുടെ മകൾ ചെയ്യുന്ന ശ്രമങ്ങളെ എന്നെ കാണിച്ചു അവയെല്ലാം കണ്ടു സന്തോഷചിത്തനായ എന്നെ അവൾ ക്ഷണിച്ചുകൊണ്ടുപോയി ഒരു മുറിയിൽ ഇരുത്തിയശേഷം അവൾ ഇപ്രകാരം സംസാരിപ്പാൻ തുടങ്ങി.

ഇഷ്ടമിത്രമേ മുള്ളുകളുടെ ഇടയിൽ വളരുന്ന ശോശാനപുഷ്പവും സാക്ഷാൽ സത്യദ്രാക്ഷാലതയുമാകുന്ന നിരുപമസുന്ദരിയായ സത്യമുള്ള മാതാവിൽനിന്നു പ

റപ്പെടുന്ന സുഗന്ധമേറിയ പരിമളോപദേശങ്ങളെ ജംഗാലാമൃബാഷ്പമാകുന്ന ദുർവഴക്കുകളാലും അസത്യങ്ങളാലും വിരൂപപ്പെടുത്തുന്നതിനു പുറപ്പെട്ട മുടിവിന്റെ പുത്രനായ "ഇടവകക്കാര" നോടു സമാധാനം പറയുന്നതിനു എന്റെ കരാരവിന്ദാർപ്പിതമായ "മല്ലപ്പള്ളി പുത്തൻപള്ളി;" എന്നലേഖനവുംകൊണ്ടു ഭവതിപുറപ്പെട്ടപ്പോൾ ഇടവകക്കാരനു കറെ പരുങ്ങലുണ്ടായി എങ്കിലും അയാൾ ധൈര്യത്തെ അവലംബിച്ചു മൌനവ്രതം അനുഷ്ഠിക്കുന്നു. വേറൊരാൾ താൻ വ്യാജലേഖകനാണെന്നും തന്റെ ലേഖനം മുഴുവൻ വ്യാജമാണെന്നും ക്രൂകികൊണ്ടു ഇതാ ചാടിവീണിരിക്കുന്നു. "ഒരുകഥ" എന്നു പേരുകണ്ടാൽ പിന്നാലെ പറയുന്നതു ഒരുകഥയാണെന്നു സ്പഷ്ടമായിരിക്കുന്നതുപോലെ "ഒരുവ്യാജലേഖനം" എന്നു പേരുകണ്ടാൽ പിന്നാലെ പറയുന്നതു വ്യാജലേഖനമെന്നു സ്പഷ്ടമല്ലയോ? ഇതിനെസംബന്ധിച്ചു വിസ്താരമായി ഞാൻ കഴിഞ്ഞമാസത്തിൽ എഴുതിയിരുന്നല്ലോ. ഭവതി എന്തുകൊണ്ടു അതു ആരെയും കാണിച്ചില്ല.

ഞാൻ—വ്യാജലിഖിതാവു തുടരുമെന്നു സൂചിപ്പിച്ചതിനാൽ അവധി മാററി വെച്ചു എന്നെയുള്ളു.

(തുടരും) സക്കിട്ടിൽ പ്രൈവററു സിക്രട്ടെരി.

---

## ഒരു സംഭാഷണം (തുടർച്ച)

(ഏകദേശം നാലുമണി ആയപ്പോഴേക്കു യാക്കോബ്യൻ ഉണർന്നു തനിക്കു സഹജമായ ദീർഘപ്രാർത്ഥന വളരെ ഭക്തിയോടും വണക്കത്തോടും കഴിച്ചതിന്റെശേഷം സ്നേഹിതനായ നവീകരണക്കാരനെ വിളിച്ചുണർത്തുന്നു) ഹെയി- എഴുനേല്ക്കാറായില്ലെ- കരയ്ക്കിറങ്ങുന്നതിനുമുമ്പായി നമ്മുടെ സംഭാഷണം അവസാനിപ്പിക്കുന്നതിനു ഞാൻ ആഗ്രഹിക്കുന്നു.

നവീ: (എഴുനേററു, യാക്കോബ്യനുവേണ്ടി പ്രത്യേകമായി ഒരു പ്രാർത്ഥനയും പരസ്യമായി നടത്തിയതിന്റെശേഷം വളരെ അതൃപ്തിയോടെ അവ്യക്തവർണ്ണമായി സംസാരിക്കുന്നു) കടവ് അടുക്കാറായി. ധൃതിയിൽ സംസാരിച്ചാൽ കാര്യം വ്യക്തമാകയില്ല. അതുകൊണ്ടു ഇനിയും ഒരിക്കൽ ആവട്ടെ.

യാക്കോ: നമുക്കു ഇതുപോലെയെങ്കിലും സംസാരിക്കുന്നതിനു ഇനിയും ഒരു തക്ക അവസരം ലഭിക്കുമൊ- ദൈവം അറിയുന്നു. അതുകൊണ്ടു കിട്ടിയ അവസരത്തെ നഷ്ടമാക്കാതെ കാര്യഭാഗത്തിൽ പ്രവേശിക്കാം.

"ദൈവം ഒരുവനല്ലാതെ പാപങ്ങളെ മോചിപ്പാൻ ആൎക്കു കഴിയും" ഈ സംഗതി പറഞ്ഞതു ആര്? പറയുവാനുള്ള കാരണം എന്ത്? വായിച്ചു കേൾക്കട്ടെ- നവീ: (വായിക്കുന്നു) "വീണ്ടും പരീശരും ശാസ്ത്രികളും അവരുടെ ഹൃദയത്തിൽ ദൈവദൂഷണം പറയുന്ന ഇവൻ ആരു, ദൈവം ഒരുവനല്ലാതെ പാപങ്ങളെ മോചിപ്പാൻ ആൎക്കു കഴിയും? എന്നു ചിന്തിച്ചുതുടങ്ങി"

യാക്കോ: കൊള്ളാം ദൈവദൂഷണക്കുററം അവർ ആരുടെമേൽ ആണു ചുമത്തിയതു.

നവീ: നമ്മുടെ രക്ഷിതാവിന്റെമേൽതന്നെ സംശയമില്ലാ.

യാക്കോ: ആശ്ചര്യംതന്നെ! പിശാചിന്നടുത്തവരായ പരീശരുടേയും ശാസ്ത്രികളുടേയും വാക്കിനെയാണൊ നിങ്ങൾ ദൈവവചനമായി ഗണിക്കുന്നത്.

നവീ: (ഒരു അഗാധ നിരൂപണം ചെയ്തിട്ടു) അയ്യൊ ഞാൻ തെററിപ്പോയി. ഈ ഭാഗം വേദപുസ്തകത്തിൽ ആകകൊണ്ടും, ചില പ്രാസംഗികന്മാർ ഈ വാക്യം ആസ്പദമാക്കി ബലമായി വാദിക്കുന്നതു കേൾക്കകൊണ്ടും അവയെസംബന്ധിച്ചു ഈ മിനിട്ട് വരെ ചിന്തിച്ചിട്ടെയില്ലാ.

യാക്കോ: എൻെറ സ്നേഹിതാ! ഇതുപോലെ വേദപുസ്തകത്തിൽ അനേകഭാഗങ്ങൾ നിങ്ങൾ തെററിധരിക്കുന്നുണ്ടായിരിക്കും എന്നു ഞാൻ ഊഹിക്കുന്നു.

നവീ: സംശയമെന്യെ കണ്ടേക്കാം. എന്നിരുന്നാലും ഈ മൊഴികൾ പിശാചിന്നട്ടത്തവർ പറഞ്ഞതെങ്കിലും ന്യായാനുസരണവും വിശ്വാസയോഗ്യവും അല്ലയൊ. യേശുവിനെകുറിച്ചു പറയുമ്പോൾ, ആ സംസാരം പൈശാചികമായിവരുമെന്നല്ലാതെ, അണുപ്രായരായ മനുഷ്യരെകുറിച്ചു പറയുമ്പോൾ- ആരുപറഞ്ഞാലും- അവ ന്യായമായിരിക്കുന്നതാണു.

യാക്കോ: വേദപുസ്തകത്തിൽ നാം കാണുന്നവ ആയ ഓരോ അത്ഭുതങ്ങളെക്കുറിച്ചു നാം പൎയ്യാലോചിക്കുന്നസമയം, ഒന്നാമതായിസൎവ്വശക്തനായ ദൈവത്തിൻെറ സൎവ്വവല്ലഭത്വത്തെക്കുറിച്ചു അറിഞ്ഞിരിക്കേണ്ടതു എത്രയും അപരിത്യാജ്യമായ ഒരു സംഗതി ആകുന്നു. ചില അത്ഭുതങ്ങൾ വായനക്കാൎക്കു വിശ്വസിക്കുവാൻ പാടില്ലാത്തവണ്ണം അത്രയ്ക്കു മനുഷ്യബോധത്തിനു അപ്പുറമായും കണ്ടേക്കാം. എന്നാലും താൻ സൎവ്വശക്തനാകകൊണ്ടു ഏതുകാൎയ്യവും തനിക്കു ദുസ്സാദ്ധ്യമല്ലായെന്നു സൎവ്വാത്മനാ വിശ്വസിക്കേണ്ടതാണ്. ഇപ്രകാരമുള്ള ഒരുവിശ്വാസത്തിന്മേൽ നമുക്കു വി: അപ്പോസ്തലന്മാരെക്കുറിച്ചു ഒന്നു ചിന്തിക്കാം. അവർ എന്നെയും നിങ്ങളേയുംപോലെ മനുഷ്യർ അല്ലായിരുന്നുവൊ?.

നവീ: അവർ മനുഷ്യർ ആയിരുന്നു എന്നുള്ളതിൽ പക്ഷാന്തരത്തിനു ലേശംപോലും അവകാശം കാണുന്നില്ല.

യാക്കോ: അവൎക്കു പാപം മോചിക്കുന്നതിനുള്ള ശക്തിയൊ അഥവാ അധികാരമൊ ഉണ്ടായിരുന്നുയെന്നു വിചാരിക്കുന്നുവോ?.

നവീ: ഏവംവിധങ്ങളായ ശക്തികളൊ അധികാരങ്ങളൊ അവൎക്കുണ്ടായിരുന്നുയെന്നു ഞാൻ അശേഷം വിചാരിക്കുന്നില്ലാ. പക്ഷെ, ഉണ്ടെന്നുവന്നാലും, അതു് ക്രിസ്തുരാജ്യപ്രചാരത്തിനായി ചില ശക്തികൾ വിശിഷ്യ അപ്പോസ്തലന്മാൎക്കു നൽകീട്ടുള്ളതിൽ ഒന്നായിട്ടേ ഞാൻ വിചാരിക്കുന്നുള്ളു.

യാക്കോ: വിശുദ്ധ അപ്പോസ്തലന്മാൎക്കു പാപമോചനത്തിനുള്ള അധികാരമൊ ശക്തിയൊ ലഭിച്ചിട്ടുണ്ടായിരുന്നു എന്നുള്ള കാൎയ്യത്തിൽ നിങ്ങൾക്കു പൂൎണ്ണവിശ്വാസമില്ലെങ്കിൽ ദയവുചെയ്തു വി: യോഹന്നാൻ ൨൦ അ- ൨൩-ാം വാക്യം ഒന്നു വായിക്കണം.

നവീ: (വായിക്കുന്നു)

യാക്കോ: എന്താ ഇപ്പോൾ പൂൎണ്ണവിശ്വാസം വന്നുവോ?

നവീ: ഉവ്വ് - ഇതു അപ്പൊസ്തലന്മാൎക്കു ലഭിച്ചിട്ടുള്ള വിശേഷശക്തികളിൽ ഒന്നാണു. അതിനു അന്നു ആവശ്യവുമായിരുന്നു.

യാക്കോ: എൻെറ സ്നേഹിതാ, യേശുതമ്പുരാൻ തൻെറ ഈ ലോകജീവിതകാലത്തുതന്നെ ലോകാവസാനംവരെയുള്ള സകല ഏൎപ്പാടുകളും നിശ്ചയിച്ചിട്ടുണ്ടു്. അവയിൽ പാപമോചനത്തിനായി താൻ കല്പിച്ചനി

ശ്ചയിച്ച വഴി ഇപ്രകാരം ആകുന്നു. അതിനു ഇന്നു കുമ്പസാരം എന്നും പറഞ്ഞുവരുന്നു. പാപികൾ എന്നെല്ലാമുണ്ടൊ അന്നെല്ലാം പാപമോചനവും ആവശ്യമാണു. അവസാനംവരെ അതിനുള്ള മാൎഗ്ഗവും ഇതുതന്നെ. മറെറാരുവഴിയും താൻ നിശ്ചയിച്ചിട്ടില്ലാ. ആ അധികാരം അപ്പോസ്തലന്മാരുടെ ശരിയായ പിൻവാഴ്ചക്കാൎക്കും പരമ്പരയായി ലോകാവസാനംവരെ ഉണ്ടായിരിക്കയും ചെയ്യും.

(ഇത്രയും സംസാരിച്ചപ്പോഴെക്കു വള്ളവും അടുത്തു. രണ്ടുപേരും കരയ്ക്കിറങ്ങി)

നവീ: ഇതെസംബന്ധിച്ച പൂൎണ്ണ അറിവ് ഈ സംസാരംമൂലം ഇനിക്കു ലഭിച്ചില്ലെങ്കിലും നിങ്ങളുടെ വിശ്വാസത്തിൽ ഏതാണ്ടൊ കാതലായതും പരിശുദ്ധവുമായ ചില രഹസ്യങ്ങൾ അന്തർഭവിച്ചിട്ടുണ്ടെന്നു മനസിലായി. അതു ഞാൻ വഴിയെ അറിഞ്ഞുകൊള്ളാം. ഇപ്പോൾ സമയമില്ലല്ലൊ.

യാക്കോ: പരിശുദ്ധാത്മസഹായത്താൽ അല്ലാതെ അവ സാധിക്കുന്നതല്ലാത്തതുകൊണ്ടു അതിനു ദൈവം സഹായിക്കട്ടെ.

ഇപ്രകാരം അവരുടെ സംസാരത്തെ അവസാനിപ്പിച്ച തമ്മിൽ തമ്മിൽ യാത്രപറഞ്ഞു പിരിയുകയും ചെയ്തു.

---

## വികാരി ജനറാൾ പ്രസ്സ്.

(ചെങ്ങന്നൂർ ജി. റി.)

"അച്ഛനെപ്പോലും ത്യജിച്ചിട്ടുമെല്ലവെ
കൊച്ചച്ഛനേ സേവചെയ്യുന്ന ദുഷ്ടരും"

മാന്യപത്രാധിപരേ! വികാരിജനറാൾപ്രസ് എന്ന നാമധേയത്തോടുകൂടി ഒരച്ചുകൂടം നിങ്ങളുടെ സ്ഥലത്തു സ്ഥാപിച്ചിരിക്കുന്ന വൎത്തമാനം നിങ്ങൾ അറിഞ്ഞുകാണുമെല്ലൊ. ഇവിടെനിന്നും നിങ്ങളുടെ സഹജീവിയായ താരകയും പുറപ്പെട്ടിരിക്കുന്നെല്ലൊ. നവീകരണക്കാരുടെ ഒരു നാവായിരിക്കുന്ന സഭാതാരക ആ സമുദായത്തിലുള്ള ചില മാന്യന്മാരുടെവകയായ ഡി. വി. പ്രസ്സിൽനിന്നും വലിച്ചെറിഞ്ഞുകൊണ്ടു മറുകര പിടിക്കുന്നതിനു നമ്മുടെ കുട്ടിപത്രാധിപൎക്കു സംഗതിയായതു അദ്ദേഹത്തിന്റെ നല്ലശീലത്തിന്റെ ഒന്നാന്തരം ദൃഷ്ടാന്തംകൊണ്ടാണെന്നുള്ളതിനു സംശയമുണ്ടൊ. ഇക്കഴിഞ്ഞപ്രാവശ്യത്തെ താരകയുടെ പുറപ്പാടോടുകൂടിയാണ് "വികാരിജനറാൾ" പ്രസ് എന്ന ഒരുപ്രസ്സിന്റെ നാമവും കേൾക്കുവാനിടയായതു്. അതുകൊണ്ടു ടി. പ്രസ്സു പുതുതായി നമ്മുടെ താരകാധിപർ സ്ഥാപിച്ചതായിരിക്കണം എന്നു ഞാൻ വിചാരിക്കുന്നു.

"വികാരിജനറാൾ" എന്ന് ഈ പ്രസ്സിനു നാമകരണം ചെയ്യുന്നതിനു തക്കതായ കാരണങ്ങൾ എന്താണെന്നാകുന്നു ഇവിടെ വിചാരിപ്പാനുള്ളതു്.

"വികാരിജനറാൾ" എന്ന ഒരുസ്ഥാനം അവരുടെ സമുദായത്തിൽ ഒരാൾക്കുള്ളതിനാൽ അയാളുടെ സ്മാരകമായിട്ടാണത്രെ ഈ പ്രസ്സു സ്ഥാപിച്ചിരിക്കുന്നതു്. നവീകരണക്കാരിൽവച്ചു ഉത്തമനും സദാചിഷയപ്രവൃത്തകനും സമുദായതല്പരനുമായിട്ടു ഈ വികാരിജനറാളല്ലാതെ വേറെയാരുമില്ലന്നാണ് താരകാധിപരുടെ അഭിപ്രായമെന്ന് തെളിയിക്കുന്നതിലേക്കു വേറെ അനേകം സാക്ഷികൾ ആവശ്യമുണ്ടൊ.

ഈ സ്ഥാനമിപ്പോൾ സ്വീകരിച്ചിരിക്കുന്നതു കോറൂർ അബ്രഹാംകത്തനാരവൎകളാണെന്നാണ് എന്റെ അറിവ്.

വേറെ നവീകരണക്കാർക്കുവേണ്ടി മനസ്സററു പ്രയത്നിച്ചിട്ടുള്ള പല മഹാന്മാരുള്ളപ്പോൾ അവരുടെ ഒരുത്തരുടേയും ഓർമ്മയെ നിലനിർത്തുന്നതിനു താരകാധിപക്കാഗ്രഹമുണ്ടാകാതെ ഒരു കത്തനാരുടെ ഓർമ്മയെ നിലനിർത്തണമെന്നു മനസ്സുകൊണ്ടു നിശ്ചയിച്ച കുട്ടിപത്രാധിപരുടെ വിവേകം എത്രമാത്രമുണ്ടെന്നു നവീകരണക്കാർതന്നെ വിധിക്കട്ടെ.

നവീകരണസഭ ഉത്ഭവിക്കുന്നതിനു സാക്ഷാൽ കാരണഭൂതനായ മത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലിത്താ അവർകളെ മറന്നുകളഞ്ഞതും വല്യപ്പനെ മറക്കുന്നതും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ അബ്രഹാം മല്പാനവർകളെ മറക്കുവാൻ താരകാധിപക്കു നത്യ മനസ്സാക്ഷി എങ്ങിനെ സിദ്ധിച്ചു. ആധുനിക മെത്രാന്മാരായിരിക്കുന്ന രണ്ടുപേരെയും പുല്ലുപോലെ ഗണിച്ചതായിട്ടല്ലേ പത്രാധിപരുടെ ഈ പ്രവൃത്തിയിൽനിന്നും തെളിയുന്നതു. സി. പി. പീലിപ്പോസ് കശീശ്ശാ അവർകൾ പ്രയാസപ്പെടുന്നതിൽ ഒരു കാൽ പങ്കു കോവൂർ കത്തനാരവർകൾ പ്രയാസപ്പെടുന്നുണ്ടോ? ഞാൻ നോക്കിയിട്ടു ഒരു വിശേഷഗുണം കത്തനാരവർകൾക്കുണ്ടു.

രാത്രിയിൽ ആരുമറിയാതെ, സഭാനടപടിയെ പാടെ മറന്നു രണ്ടാമതൊരു സ്ത്രീയെ കല്യാണംകഴിച്ചു എന്നുള്ളതുതന്നെ, ഇതിനെയായിരിക്കാം താരകാധിപർ കാര്യമായി വകവച്ചിരിക്കുന്നതു. പിതാമഹന്മാരെയും പിതാക്കന്മാരെയും രക്ഷകർത്താക്കളെയും അശേഷം മറന്നു ഈ വിധം പ്രവർത്തിക്കുന്നതിനു മനസ്സുതോന്നിയ കെ. എൻ. ഡി. ഏതുതരക്കാരനാണെന്നു വിശേഷിച്ചു പറയേണ്ടതുണ്ടോ. ചുരുക്കിപ്പറഞ്ഞാൽ തന്തയെ മറന്നുനടക്കുന്നവൻ എന്നുള്ള നാമത്തിനു ഈ മഹാനുഭാവൻ ധാരാളം യോഗ്യതയുള്ളവനാണ്. ഇതിനും പുറമേ വേറൊരു സംഗതികൂടെ പറഞ്ഞുകൊള്ളട്ടെ.

"വികാരിജനറാൾ" എന്നുള്ളതു ഒരു സ്ഥാനമായിരിക്കെ അങ്ങിനെ ഒരു പ്രസ്സിനു നാമകരണം ചെയ്യുന്നതു വിഹിതമാണോ, ഗണനീയന്മാർക്കു ഏതുവിധവും പ്രവർത്തിക്കാമെന്നൊ വിചാരിക്കുന്നതു. ഇതിൻെറ ന്യായം പറയേണ്ടതു മിസ്റ്റർ ദാനിയേലിൻെറ കടമയാണ്.

എവിടെയെങ്കിലും ആരുടെ എങ്കിലും ഒരു ഓർമ്മസ്തംഭം സ്ഥാപിക്കുമ്പോൾ അയാളുടെ നാമധേയമാണ് ആ സ്ഥാപനത്തിനും നല്കുന്നതു. ഉദാഹരണമായിട്ടു തിരുവിതാംകൂർ ദിവാൻജിയായിരുന്ന വി. പി. മാധവറാവു അവർകളുടെ ഒരു സ്മാരകം നിങ്ങളുടെ കോട്ടയത്തുതന്നെ സ്ഥാപിക്കുന്നു എന്നിരിക്കട്ടെ. ആ സ്ഥാപനം ഒരു പള്ളിക്കൂടമാണെങ്കിൽ "ദിവാൻജി സ്കൂൾ" എന്നാണോ അതിനു പേർ വിളിക്കുന്നതു. ഒരുനാളുമല്ല വി. പി. മാധവറാവു മെമ്മോറിയൽ സ്കൂൾ എന്നുതന്നെ പേരിടാം. നേരെമറിച്ചു നമ്മുടെ കൊച്ചുപത്രാധിപർ കാണിച്ചിരിക്കുന്നതു അദ്ദേഹത്തിൻെറ ഭാഷാനൈപുണ്യമൊ സ്ഥാനാനുസരണമായുള്ള പ്രവൃത്തിവൈശിഷ്ട്യമോ കൊണ്ടായിരിക്കാം. ഇതിൽനിന്നും വാലും തലയും ഇന്നതാണെന്നു തിരിച്ചറിവാൻ ശക്തിയില്ലാത്ത ഒരാളാണ ഈ മഹാൻ എന്നു നവീകരണക്കാർതന്നെ ധരിക്കുന്നതിന്ന് അധികം പ്രയാസം വേണ്ടിവരുമെന്ന് തോന്നുന്നില്ല. ആകപ്പാടെ രസംതന്നെ.

---

## റിപ്പോർട്ട്.

### മർത്തമറിയപ്പള്ളി (ആനികാട്)

(മല്ലപ്പള്ളി പാതിക്കാട്ടു പുത്തൻപള്ളിവക വേദവായന സംഘത്തിൽ വി: മർത്തമറിയാമ്മിൻെറ പുത്രൻ പ്രസാദിച്ചതു.)

വന്ദ്യപിതാക്കളും മാന്യസഹോദരങ്ങളുമെ! മർത്തമറിയപ്പള്ളിയുടെ റിപ്പോർട്ട് പ്രസ്താവിക്കേണ്ട ചുമതലയിൽ ആണ് ഞാൻ ഇവിടെ പുറപ്പെട്ടിട്ടുള്ളതു. ആ സ്ഥിതിക്കു ടി. പള്ളിയെ സംബന്ധിച്ചുള്ള സർവകാര്യങ്ങളും വിവരമായി അറിവാൻ തങ്ങൾക്കു ആഗ്രഹമുണ്ടായേക്കാം. എന്നാൽ എൻെറ അപ്രാപ്തികൊണ്ടും, അ

ഞ്ചെട്ടുകൊല്ലത്തെ റിപ്പോൎട്ടു ഒന്നിച്ചു എഴുതുന്നതുകൊണ്ടും അവ ദുസ്സാദ്ധ്യമായി വരുന്നതിനാൽ തങ്ങളിൽ പലൎക്കും ഭിന്നാഭിപ്രായവും അതൃപ്തിയും ഇച്ഛാഭംഗവും ഉണ്ടായേക്കാം. ആയതും ഇതിലെ വീഴ്ചതാഴ്ചകളും തങ്ങൾ ക്ഷമയോടെ സഹിച്ചു ഈ കൃത്യനിൎവ്വഹണത്തെ സന്തോഷപൂൎവ്വം മൎത്തമറിയപ്പള്ളിയുടെ ശ്രേയസ്സിനായി കൈക്കൊള്ളണമെന്നു മുന്നമെ അപേക്ഷിച്ചുകൊള്ളുന്നു.

ഇപ്പോൾ ഓൎക്കുന്നപ്രകാരം അന്യജാതികൾക്കു സുവിശേഷം അറിയിക്ക എന്ന പരമോദ്ദേശത്തോടുകൂടിയും മററും ടി. സംഘം ഒന്നുരണ്ടു സംവത്സരങ്ങളോളം പുത്തമ്പള്ളിവക പള്ളിക്കൂടത്തിൽ നടത്തുകയും ടി. സ്ഥലത്തു ഒരു വായനശാല സ്ഥാപിക്കയും ചെയ്തു. ഈ അവസരത്തിൽ സംഘോദ്ദേശാനുസരണം അന്യജാതികളെ ആകൎഷിപ്പാനായി ടി. സംഘത്തിൽ അധികംപേരും ടി. പള്ളിക്കൂടംവിട്ടു ദൂരെ മലമുകളിൽ സംഘം നടത്തുവാൻ തുടങ്ങി. ആ നാൾമുതൽ മാതൃസംഘവും വായനശാലയും ശക്തിക്ഷയപ്പെടുകയും ചെയ്തു. മലമുകളിൽ ഒരു വൎഷത്തോളം സംഘം നടന്നു. തദനന്തരം അന്യജാതികൾക്കായി ഒരു സ്ഥലം വേൎതിരിക്കണമെന്നും അതിനു ഒരു കെട്ടിടം പണി കഴിക്കണമെന്നും തീൎച്ചപ്പെടുത്തി. ആയതിലേക്കു കുറെ ധൎമ്മശേഖരവും ഒരുമ്പെടുത്തി. അപ്പോൾ സ്ഥലം പാതിക്കാട്ടുപള്ളി സമൂഹത്തിനോ അല്ലെങ്കിൽ കാലംചെയ്തു കൊച്ചുതിരുമേനിയുടെ പേരിലൊ വേൎതിരിക്കണമെന്നു ചിലരും അല്ല, ഓരോ മുറിയിൽപെട്ട ഓരോ മഹാന്മാരുടെ പേരിൽ വേണമെന്നു മററു ചിലരും ബലമായി തൎക്കിക്കയാൽ എല്ലാകാൎയ്യവും കുഴപ്പത്തിലായി. മാതൃസംഘവും വായനശാലയും ശക്തിക്ഷയം നീങ്ങി കടശി നാമാവശേഷമായി ഈ അരിഷ്ടാവസ്ഥയിൽ കാലം ചെയ്തു നമ്മുടെ കൊച്ചുതിരുമേനി മാതൃസംഘഇടവകയെ ദൎശിപ്പാനായി സ്ഥലത്തു എഴുന്നെള്ളി. അദ്ദേഹം ഈ വാൎത്ത കേട്ടു, "ഇതെസംബന്ധിച്ചു അഭിപ്രായവ്യത്യാസങ്ങൾ ഒക്കെയിരിക്കട്ടെ സ്ഥലം എന്റെ പേരിൽ വേൎപെടുത്തികൊണ്ടു വരുവിൻ എന്നു കല്പിക്കയും, അവിടത്തെ സ്വന്ത പണംകൊണ്ടു തന്നെ രജിസ്റ്റർ ചിലവു സാധിക്കണമെന്നു നിൎബന്ധമായി കല്പിച്ചു, അതിനുള്ള പണം നൽകുകയും ചെയ്തു. തദനന്തരം ആജ്ഞാനുസരണം അവിടത്തെ പേരിൽ തന്നെ സ്ഥലം വേൎപെടുത്തി. ടി. പള്ളിയുടെ മേൽ നടപ്പിനെ യഥാസ്ഥാനപ്പെടുത്തി അവിടത്തെ ഒപ്പും മുദ്രയും വച്ചു ഒരു ഡയറിബുക്കും, ഏവരും യഥാശക്തി സഹായിക്കുന്നതിനു ഒരു കല്പനയും എന്റെ പക്കൽ തന്നു. വിശേഷിച്ചു ദ്രവ്യവ്യയം ഒന്നും കൂടാതെ മനോജ്ഞരായി മാത്രം ഇരുന്നു കാൎയ്യങ്ങൾ ഭംഗിയായി നടത്തുന്നതിനു കല്പിക്കയും ചെയ്തു. ഇതിനിടയ്ക്കു രണ്ടു പ്രാവശ്യം തിരുമനസ്സിൽനിന്നു അന്യജാതികളോടു വൈദികഗുണദോഷം കല്പിച്ചരുളുകയും ചെയ്തശേഷം ടി. സ്ഥലം വിട്ടു എഴുന്നെള്ളി. ആയതു എന്നേക്കുമായി തീൎന്നതിനാൽ മൎത്തമറിയപ്പള്ളി ഏവരോടും കൂടി തീരാത്ത ദുഃഖത്തിൽ മുങ്ങികിടക്കുന്നു.

ഇതിന്റെശേഷം നമ്മുടെ കൎത്താവിന്റെ അന്ത്യകല്പനയുടെ നിവൃത്തിക്കായി, ആ തിരുമനസ്സിലെ ഡയറിയും കല്പനയും മൂലധനമെന്നു വിചാരിച്ചു സ്ഥലത്തു ഇപ്പോഴുള്ള കെട്ടിടത്തിന്റെ മേല്ക്കൂട്ടിനു ആരംഭിച്ചു.

ഈ അവസരംമുതൽ കൊച്ചുതിരുമനസ്സിൽനിന്നു ചെയ്തുതരുന്ന സഹായംപോലെ, കല്ലാലാത്തു വറുഗീസു അവൎകളും ദിവ്യശ്രീ. താഴത്തെ പീടികയിൽ അച്ചൻ അവൎകളും ഇന്നവരെയും ഈ പള്ളിക്കു രക്ഷാധികാരികളായി ഇരുന്നിട്ടുണ്ടു. ഇതു ഒരു അതിശയോക്തിപ്രയോഗമല്ലാ ആരും ആവശ്യപ്പെടാതെ തന്നെ ടി. ആളുകൾ ആൎദ്രമായി സംഭാവനകൾ അയച്ചുതരികയും, ദുസ്സൂക്ഷ്മക്കടുമുഷ്ടികൾ കൎമ്മം നടത്തികൊടുക്കുന്നതിനു വിപരീതാഭിപ്രായം പുറപ്പെടുവിച്ചപ്പോൾ ആ മത്സരക്കാരെ ഒതുക്കി, പുതുക്രിസ്ത്യാനികളുടെ വിവാഹകൎമ്മം പാതിക്കാട്ടു പള്ളിയുടെ പൂമുഖത്തുവച്ചു അച്ചൻ അവൎകൾ നടത്തിതരികയും ചെയ്തു.

ഈ അവസരത്തിൽ വടക്കേപ്പുറമ്പിൽ അപ്പു അവൎകൾ ൫൦ പറ നെല്ലു ആരും ആവശ്യപ്പെടാതെ അയച്ചുതന്നു. കണ്ണമ്മാനാൽ തോമ്മാ അവൎകൾ, പാതിക്കാട്ടു പള്ളിക്കൂടം ഒന്നാം വാദ്ധ്യാർ പി. ചാണ്ടപ്പിള്ള അവൎകൾ, കിഴക്കേക്കര വറുഗീസു അവൎകൾ, മേലേത്രയിൽ അവിരാ അവൎകൾ, വടക്കേടത്തു ഇട്ടി ഈ

വർകൾ. ആദിയായി പലരുടെയും നല്ല മനസ്സും സഹകരണവും, തങ്ങൾക്കു എന്തു നഷ്ടം വന്നാലും പൊതുകാര്യം നടക്കണമെന്നുള്ള ഭാവനയും, ചിലർ മുതൽ അധികമായി തന്നതിനേക്കാൾ വിലമതിക്കേണ്ടിയിരിക്കുന്നു.

ഇങ്ങിനെ ഭൂരിപക്ഷം ജനം യോജിച്ചു പ്രവൃത്തിച്ചു വരുന്നുവെന്നും, ഇതുവരെ ഒരു ശേഖരിപ്പുമുതൽ കണ്ടിട്ടില്ലായെന്നും, വല്യതിരുമനസ്സിൽനിന്നു കല്ലൂപ്പാറെ എഴുന്നെള്ളിയിരുന്ന സമയം ബോധിപ്പിച്ചാറെ, പാതികാട്ട് പള്ളിക്കാര എന്നു മാത്രം അല്ല, അന്യപള്ളിക്കാരും കല്പന കണ്ടയുടൻ ധർമ്മശേഖരം കൊടുക്കുന്നതിലേക്കു ഒരു കല്പന നൽകി ആയതുംകൊണ്ടു സ്ഥലത്തു എത്തി. പണം പിരിപ്പാൻ നടന്നാൽ പണിയില്ല, പണിയിപ്പാൻ പോയാൽ പണമില്ല, പതിവായി പള്ളിക്കൂടത്തിൽ പോയില്ലെങ്കിൽ അവിടെ കൂട്ടമില്ല, കൂട്ടം കൂടുമ്പോൾ അതിൽപെട്ടവരുടെ കൂദാശ പലതും നടത്തിപ്പാൻ സ്വാതന്ത്ര്യമില്ല. ഇങ്ങനെ ഞെരുങ്ങിയിരിക്കുന്ന അവസരത്തിൽ പുതുക്രിസ്ത്യാനികളുടെ കല്യാണം പാതികാട്ടുപള്ളിക്കു വെളിയിൽ വച്ചെങ്കിലും നടത്തിക്കേണ്ടതാണെന്നു വികാരി അച്ചൻ അവർകൾ പലരോടും ഗുണദോഷിച്ചു ചിലരുടെ മനസ്സു തിരിക്കുമ്പോൾ, ഞാനല്ലെ മഹാൻ, എന്നോടാലോചിച്ചൊ, ന്യായം പറയണം എന്നുള്ള തരത്തിൽ ട്രസൂക്കാർ അവരുടെ കൂട്ടുകെട്ടിനെ വർദ്ധിപ്പിക്കും. ഇതിനിടയ്ക്കു രണ്ടുമൂന്നു ശവങ്ങൾ മറവു ചെയ്യേണ്ടിവന്നു. ഈ അവസരത്തിൽ അന്യസ്ഥലത്തു കുഴിച്ചിടുവാൻ ഉടമസ്ഥർക്കു മനസ്സില്ല, സർക്കാർ അനുവാദം ഇല്ലാത്ത പള്ളിസ്ഥലത്തു പഞ്ഞിടുവിപ്പാൻ ആളില്ല, ഇപ്രകാരം ശവം അങ്ങുമിങ്ങും മറവു ചെയ്യേണ്ടിവന്നു. ഇങ്ങനെ വന്നപ്പോൾ ഉണ്ടായിരുന്ന പുതുക്രിസ്ത്യാനികളും വേറെ സഭയിലേക്കു തിരിയുമെന്നുള്ള അഭിപ്രായത്തിലായി. മേൽപറഞ്ഞ യാതൊന്നിനും ഒരു കൂട്ട്, മറുകയ്യ് തെല്ലു സഹായത്തിനു സർവ്വേശ്വരൻ അല്ലാതെയില്ല.

സർവ്വേശ്വരന്റെ സഹായത്താൽ മാത്രം ബുദ്ധിമുട്ടു സഹിച്ച് മറ്റാരെയും പഴിപറയാതെ സർക്കാർ അനുവാദത്തിനായി പുറപ്പെട്ടു. അതുമൂലം, അനുവാദം ലഭിക്കുന്നതിനു മുമ്പായി കെട്ടിടം കല്ലു കെട്ടിത്തീർക്കണമെന്നുറച്ചു വെട്ടിച്ചുവച്ചിരുന്ന രണ്ടായിരത്തിച്ചില്വാനം കല്ലിൽ ഒന്നുപോലും ഇതിന്റെ ഉപയോഗത്തിനു ഉതകിയില്ലെന്നുള്ള ദുഃഖവാർത്തയും സ്മരണീയമാണ്.

വാഴക്കുഴി വറുഗീസു അവർകൾ ഇനിക്കു സഹായമായി രണ്ടു തവണ സർക്കാർ അനുവാദത്തിനായി കൊല്ലത്തിനു പോയി ഹർജി കൊടുത്തു എന്നുള്ളതും, പാതികാട്ടു പുതിയ പള്ളിയിൽ നിന്നു വിവിധതരങ്ങളായ സഹായങ്ങൾ ചെയ്തിട്ടുണ്ടെന്നുള്ളതും വിസ്മരിക്കാവുന്നതല്ല. കയ്യാലാത്തു തയ്യിൽ ചാക്കൊ അവർകളും, കരുതിപ്പുഴ ചാക്കൊ അവർകളും, അട്ടാറിമാവുങ്കൽ ചാക്കൊ അവർകളും വാഴക്കുഴിയിൽ അല്ല്യ് അവർകളും വേണ്ട ആലോചനകളും താൽക്കാലികമായ സഹായങ്ങളും സൽക്കാരവ്യയങ്ങളും ചെയ്തു തന്നിട്ടുണ്ട്. അവർ എതിർകക്ഷികളിൽനിന്നുള്ള പീഡകളെ തടുക്കുകയും, സുറിയാനിസഭയിൽ ചേരുന്ന പുതുക്രിസ്ത്യാനികൾക്കു കുടിപാർപ്പിനു സ്ഥലം കൊടുക്കാമെന്നു ഇവരിൽ ചിലരും വാഗ്ദാനം ചെയ്യുകയും ചെയ്തിട്ടുണ്ട്. വാഴക്കുഴിയിൽ അല്ല്യ് അവർകളും മാത്തൻ അവർകളും കൂടി മർത്തമറിയംപള്ളിക്കു വടക്കുവശമായി തീറാധാരപ്രകാരം കുറെ സ്ഥലം വേർപെടുത്തി തരികയും ചെയ്തു. ഇപ്രകാരം അനിതരപുരുഷസാധാരണമായി അനേക ഗുണങ്ങൾ അവർ ചെയ്തിട്ടുണ്ടെന്നുള്ളതും ഈ അവസരത്തിൽ ഓർമ്മയ്ക്കായി സൂചിപ്പിക്കാതിരിപ്പാൻ നിവൃത്തിയില്ല. മാവുങ്കൽ അല്ല്യ് അവർകളും, കരിയന്മാനാൽ തോമ്മാ അവർകളും, തെങ്ങനാംപ്ലാക്കൽ ചാണ്ടി അവർകളും സ്വല്പം സ്ഥലം മർത്തമറിയംപള്ളിക്കു കിഴക്കുവശമായി ചേർത്തിട്ടുണ്ട്. മാവുങ്കൽ അല്ല്യ് അവർകളെ മർത്തമറിയം പള്ളിയുടെ ഒരു അഭ്യുദയകാംക്ഷകക്ഷിയായി വിചാരിപ്പാൻ ന്യായമുണ്ട്. നാളതുവരെ തന്റെ ശക്തിക്കു അപ്പുറമായുള്ള സംഭാവനയും, പ്രത്യേകം ചെയ്തു തന്നിട്ടുണ്ട്. ഈ സത്യം ഒരു നാലു പ്രാവശ്യം പറഞ്ഞാലും മതിയാകയില്ലെന്നു തോന്നുന്നു.

സ്ഥലത്തെ ഇതരമതസ്ഥന്മാരിൽ മുമ്പരായി പി. ഡബ്ള്യു വറുഗീസു ബി. എ. എൽ. റ്റി. അവർകൾ, മോടയിൽ വറുഗീസു അവർകൾ. കേ. സി.

ഉമ്മൻ അവർകൾ, പനവേലിൽ ചാണ്ടി വാദ്ധ്യാർ അവർകൾ ഇവരും പുതുക്രിസ്ത്യാനികളിൽ പലരും അതിൽ വിശേഷിച്ചു ഈശാൻ മക്കോസു അവർകളും പല സഹായങ്ങൾ ചെയ്തു തന്നിട്ടുണ്ടു. (തുടരും)

---

## താരകയുടെ തന്ത്രങ്ങൾ (തുടർച്ച)

പത്രാധിപർ സാറെ,

എൻെറ ലേഖനം കണ്ടപ്പോൾ മുതൽ ഇവിടത്തെ നവീകരണക്കാർക്കു സഹിക്കാൻപാടില്ലാത്ത സംഭ്രമവും പരിഭ്രമവും ഉണ്ടായിരിക്കുന്നു. ഈ പി. എം. കോശി ആരാണ്? ഞങ്ങളുടെ 'ദാനിയേലച്ചനെ' ഇത്ര ആക്ഷേപിക്കാമൊ? ഇവിടെ ഇങ്ങനെ എഴുതുന്ന ഒരു പി. എം. കോശിയും ഇല്ലല്ലൊ. ഈ വിവരത്തിനു നമ്മുടെ പത്രാധിപരുടെ പേൎക്കു ഒരു കായിതം അയക്കണം' എന്നൊക്കെ പറകയും ഓടുകയും ഇവിടുത്തെ ചില ഇംഗ്ലീഷ് വിദ്യാൎത്ഥികളെ തുറിച്ചുനോക്കുകയും, അവരിൽ ആരോ ആണ് ഈ ലേഖനകൎത്താവ് എന്ന് ധരിച്ചിട്ട് "ഈപ്പച്ചനും ഉണ്ണൂണ്ണിയും ആരു, ഞങ്ങളുടെ ദാനിയേലച്ചൻെറ പൂട പറിക്കാൻ പോലും ശേഷിയുള്ളവരല്ലല്ലൊ". (ഈ വാചകം സൂക്ഷിക്കണം. ഒരു രക്ഷിക്കപ്പെട്ട കീവറീതിൻെറ ഈ വാക്കുകൾക്കും കണ്ടൻെറ മകൻെറ വാക്കുകൾക്കും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ എന്നു ഒന്നു ആലോചിക്കണെ) ഒരു വക്കീലിൻെറ ആലോചനയോടുകൂടി ഒരു പി. എം. കോശിയാണ് എഴുതിയതെന്നു ഒരുവിദ്വാൻ, അങ്ങിനെയല്ല ഒന്നു രണ്ടു ഇംഗ്ലീഷ് വിദ്യാൎത്ഥികളുടെ ആലോചനയോടുകൂടി ഈ ലേഖനം എഴുതപ്പെട്ടതാണെന്നു വേറൊരു വിദ്വാൻ. എന്തിനേറെ പറയുന്നു ഇവിടുത്തെ നവീകരണക്കാർ ഇതാ തലയിട്ടു തല്ലുന്നു. എന്നാറെയും നമ്മുടെ കൊച്ചുപത്രാധിപർ സാർ അവർകൾ അനങ്ങുന്നില്ല. എൻെറ സാറെ പതുക്കെ കണ്ണുതുറക്കണെ- ഞാൻ അവിടുത്തെ കോപാഗ്നിയിൽപെട്ടാൽ ദഹിച്ചുപോയേക്കു. വെറും വൃത്താന്തങ്ങൾക്കെങ്കിലും മറുപടി എഴുതണെ. അതൊ ഇത്തവണത്തെ കൺവെഷനു പുതുതായി മാനസ്സാന്തരപ്പെട്ടതുകൊണ്ടു അഭിപ്രായങ്ങളൊക്കെ മാററിയൊ. അതോ വേക്കറിൻെറയും മററും പ്രസംഗങ്ങൾകൊണ്ടു നാവിൻെറ അധിപൎക്കു ഒരു ഗുണവും ലഭിക്കാതെ ഈയാണ്ടത്തെ കൺവെൻഷനും അവസാനിച്ചൊ? ഏതായാലും മാനസ്സാന്തരപ്പെട്ടാലും ഇല്ലേലും മറുപടി എഴുതിയാലും ഇല്ലേലും ദാനിയേലിൻെറ വിട്ടും, നയവഞ്ചനയും കാണിക്കുന്നതിനായി ഇതാ ഒന്നുകൂടെ കുറിച്ചുകൊള്ളുന്നു.

ധനുവിലെ താരക നമുക്കൊന്നു പരിശോധിക്കാം. "പത്രിക പറയുന്നവിധത്തിൽതന്നെ അംഗ്ലേയാ ബിഷോപ്പന്മാർ പറയുന്നുണ്ടെങ്കിൽ" എന്നു സന്ദിഗ്ദ്ധാവസ്ഥയെ സൂചിപ്പിക്കുന്ന ഒരുവാചകം കാണുന്നു. അംഗ്ലേയാ ബിഷോപ്പന്മാർ ഇങ്ങനെ പറഞ്ഞിട്ടില്ലെന്നു മിസ്റ്റർ ദാനിയേലിനു പറവാൻ ധൈൎയ്യമുണ്ടെങ്കിൽ പത്രികാധിപരും ആയി ഒരു പണയം കെട്ടിക്കളയട്ടെ. വാദവും ജയിക്കാം. സമ്മാനവും വാങ്ങിക്കാം. ചേപ്പാട്ടു മെത്രാച്ചൻ വെറും അത്മായക്കാരൻ ആയിരുന്നതുകൊണ്ടു അദ്ദേഹത്തിൻെറ മുടക്കു സാധുവല്ലെന്നുള്ള വാദത്തിനെതിരു് ഞാൻ പറഞ്ഞിട്ടുള്ളതു ഇപ്പോൾ മിസ്റ്റർ ദാനിയേലിനെ തൃപ്തിപ്പെടുത്തിക്കാണുമെന്നു തോന്നുന്നു. ഇല്ലെങ്കിൽ കാരണസഹിതം പറയട്ടെ. അപ്പോൾക്കാണാം നമ്മുടെ റിവാൾവർ പൊ

ട്ടിത്തെറിക്കുന്നതു. ഇതിനു പത്രിക സമാധാനം ഒന്നും പറഞ്ഞിട്ടില്ലെന്നു താരകാധിപർ പറയുന്നെങ്കിൽ അദ്ദേഹം എങ്ങനെയുള്ള ഒരു മനുഷ്യനാണെന്നു വായനക്കാർ വിധിക്കട്ടെ.

ചരിത്രസംബന്ധമായ സംഗതിക്കു കോർട്ടുവിധി അവസാന തെളിവാണെന്നു താരക സമ്മതിക്കുന്നതായിവരുന്നു എന്നു പത്രിക പറഞ്ഞതിനെ താരക വളരെ നേരമ്പോക്കു തോന്നത്തക്കവിധത്തിൽ ആക്ഷേപിച്ചിരിക്കുന്നു. ഈ ആക്ഷേപത്തെ വായിച്ചപ്പോൾ ഞാൻ പൊട്ടിച്ചിരിക്കയും ഇത്രഭോഷനാണൊ താരകാധിപർ എന്നുവിചാരിക്കയും ചെയ്തു. താരകയുടെ ആക്ഷേപം ഇപ്രകാരമാണ്. "അതു സമ്മതിക്കണമെന്നു ഞങ്ങൾ ആവശ്യപ്പെട്ടിട്ടുണ്ടെന്നു കാണിക്കാമെങ്കിൽ പത്രിക സർവത്രജയിച്ചിരിക്കുന്നു എന്നു ഇവിടെ ഏററുപറഞ്ഞേക്കാം, (താരകപുറം ൧൯൫) ഹേ! താരകാധിപരെ നില്ക്കണം. തന്നെക്കൊണ്ടു ഒന്നു ഏററുപറയിച്ചെ ഞാൻവിടുകയുള്ളു. താനും ഞാനും തമ്മിൽ ഒരുവാദം നടത്തുമ്പോൾ തന്റെ വാദത്തിനു ബലമായ താനും എന്റെ വാദത്തിനു ബലമായി ഞാനും ഓരോ തെളിവുകൾ പ്രസ്താവിക്കുന്നതെന്തിനാണ്? തന്റെ ന്യായങ്ങളെ ഞാനും വായനക്കാരും എന്റെ തെളിവുകളെ താനും വായനക്കാരും സമ്മതിക്കുന്നതല്ലയൊ? ഒരു പക്ഷെ തെളിവിന്റെ ബലഹീനതകൊണ്ടോ മററൊ നാം ഇരുവരും അന്യോന്യം അവയെ സ്വീകരിക്കാതിരുന്നേക്കും. എതുകക്ഷി സ്വീകരിച്ചാലും ഇല്ലെല്ലും ന്യായങ്ങളെ പ്രസ്താവിക്കുന്ന ആളിന്റെ ഉദ്ദേശം അയാൾ സ്വീകരിക്കണമെന്നാണ്. ദ്വിതീയാക്ഷരപ്രാസത്തെപ്പററി മിസ്റ്റർ കെ. സി. കേശവപിള്ളയും ഉള്ളൂർ എസ്സ്. പരമേശ്വരയ്യൻ അവർകളും തമ്മിൽ ഭാഷാപോഷിണിയിൽ നടത്തുന്നവാദങ്ങളെ നിങ്ങളും വായിച്ചുകാണുമല്ലൊ. ഇവർ ഇരുവരും ഓരോ ന്യായങ്ങൾ പറയുന്നതു് അവരവരുടെ ഭാഗത്തെ വാദത്തിന്റെ ബലത്തെ സ്ഥാപിക്കുന്നതിനല്ലയൊ? അതുംപോകട്ടെ. നിങ്ങൾ പറയുന്നപ്രകാരം ആ തെളിവിനെ സ്വീകരിക്കാനല്ലെങ്കിൽ പിന്നെന്തിനാണ് താരകയുടെ നാലരപുറം താൻ മിനക്കെട്ടത്തിയതു? താരകയ്ക്കു ലേഖനങ്ങളൊന്നും കിട്ടാഞ്ഞിട്ടാണൊ? ഈ പച്ചപ്പരമാർത്ഥം പറഞ്ഞു സാധുക്കളായ നവീകരണക്കാരെ ഭോഷൻകളിപ്പിക്കാം. അല്ലാതെ ആ പിട്ടൊന്നും ഇങ്ങോട്ടെടുക്കണ്ടാ. പത്രികാധിപർ ചില കാര്യത്തിൽ മൌനം ദീക്ഷിക്കുന്നതുകൊണ്ടു താൻ തലയിൽകയറാൻവരുന്നൊ? നില്ക്കു! ജോലിത്തിരക്കുകൊണ്ടു മൌനം ദീക്ഷിക്കുന്നെന്നേയുള്ളു. ജഡ്ജിമാരുടെ വിധിയായതുകൊണ്ടു പഞ്ചായവിധിയിൽ പ്രസ്താവിച്ചിരിക്കുന്നതു ശരിയാണെന്നാണ് താരകാധിപരുടെ മതം. പഞ്ചായവിധി താൻ എടുത്തു പ്രസ്താവിച്ചിരിക്കുന്നതു പത്രികാധിപരെയും മററും സമ്മതിപ്പിക്കാനല്ലെന്നു പറഞ്ഞേച്ചു പത്രികാധിപർക്കു നിവൃത്തിയില്ലാഞ്ഞിട്ടാണ് അതിന്റെ സമാധാനം പറയാഞ്ഞതു എന്നു താരക ഘോഷിക്കുന്നു. ഹേ താരകാധിപരെ ഇതിലേതാണ് വാസ്തവം? പത്രികാധിപരെ സമ്മതിപ്പിക്കാനല്ലെന്നു താൻ ൧൯൦-ാം പുറത്തു പറയുന്നു. അതിനു സമാധാനം ഒന്നും പറഞ്ഞിട്ടില്ലെന്നു താൻ ൧൯൫-ാം പുറത്തു പറയുന്നു. പത്രികാധിപർ സമ്മതിക്കേണ്ടാത്ത ഒരുഭാഗത്തിനു അദ്ദേഹം മറുപടിയെഴുതണൊ? താൻ ദേവഭാഷയിലൊ മററൊ ആണൊ സംസാരിക്കുന്നതു്? അതൊ തനിക്കു വല്ലസുഖക്കേടുമുണ്ടൊ? അങ്ങിനെയാണെങ്കിൽ വയക്കര ഒന്നു പോകണം. അല്ലാ

ഈ ദീനം ഭേദപ്പെടുകയില്ലെന്നു ഞാൻ പ്രവചിക്കുന്നു. ജഡ്ജിമാരുടെ വിധികൾ സത്യമനുസ്സരിച്ചാണൊ? തെളിവ് അനുസ്സരിച്ചാണൊ? തെളിവനുസ്സരിച്ചാണെന്നു ആരാണ് പറയാത്തതു? 'മുളവടിയുടെ' പ്രഭാവകാലത്തു തനിക്കു അനുകൂലമായ സാക്ഷികൾ എത്രവേണം? ബ്രിട്ടീഷു റസിഡണ്ട് കയ്യിൽ, ജെഡ്ജിമാർ പോക്കററിൽ, സാക്ഷികൾ താൻ ചൊന്നപടി പിന്നെ തനിക്കു അനുകൂലമായി ഒരുവിധി സമ്പാദിക്കാനും, തന്റെ എതിരാളി മനസ്സാക്ഷിയില്ലാത്ത ആളാണെന്നും മററും വിധി പ്രസ്താവിപ്പിക്കാനും അത്രപ്രയാസമൊ മററൊ ആണൊ? ഒരുവനെ കുത്തിക്കൊന്നേച്ചു തനിക്കു അനുകൂലമായ ഒരുവിധി എഴുതിക്കാൻ പ്രയാസമില്ലാത്ത ഒരു കാലമായിരുന്നു അത്. വലിയ അക്രമപ്രവൎത്തികൾ ഒന്നും നടക്കാത്ത ഇക്കാലത്തു എഴുതുന്ന ഒരുവിധി ചരിത്രസംബന്ധമായ കാൎയ്യത്തിനു ഒരു അവസാനതെളിവായി സ്വീകരിക്കാൻ നിവൎത്തിയില്ലാതിരിക്കെ അക്കാലത്തെ ഒരുവിധി എത്രമാത്രം സ്വീകാൎയ്യമായിട്ടുള്ളതാണ് എന്നു വായനക്കാർതന്നെ ചിന്തിക്കട്ടെ. എല്ലാവിധികളും സത്യത്തിൻപ്രകാരം ആണെങ്കിൽ ലോകത്തിൽ അധികം വ്യവഹാരം ഉണ്ടാകയില്ലായിരുന്നു. സിമ്മനാരിക്കേസ്, ആൎത്താററുകേസ്. ചെറിയപള്ളിക്കേസ് മുതലായതു സത്യമനുസരിച്ചല്ലെന്നു താരകാധിപൎക്കും കൂട്ടൎക്കും എങ്ങിനെ പറയാൻകഴിയും? ഈ സംഗതിതന്നെ തുലാമാസത്തിലെ പത്രികയിൽ പറഞ്ഞിരുന്നാറെ യാതൊരു മറുപടിയും താരകയിൽ ഇതുവരെ കണ്ടില്ല. ഒരു സംഗതിയിലും പത്രിക ഞങ്ങളെ മടപ്പിച്ചിട്ടില്ലെന്നു കീൎത്തിക്കുന്ന താരകാധിപരെ ഇതിന്നു പത്രിക പുറം ൨൦൨-ൽ പറഞ്ഞിരിക്കുന്നതും താഴെ ഞാൻ പകൎത്തിയെഴുതാൻ ഭാവിക്കുന്നതും ആയ ഭാഗത്തിനും മറുപടി പറയാഞ്ഞതെന്ത്. നിവൎത്തിയില്ലാഞ്ഞിട്ടല്ലയൊ! മറുപടി പറയാത്ത കാലത്തോളം താൻ ഇതിൽ തോററിരിക്കുന്നു. "അതിൽ (നവീകരണ കാനോനിൽ) മെത്രാനെ വാഴിക്കാൻ ഒരു മെത്രാൻ വേണമെന്നും അതില്ലാതെവന്നാൽ ൧൨ പട്ടക്കാർ കൂടി ഒരാളെ മെത്രാനായി വാഴിക്കാമെന്നു എഴുതിക്കാണുന്നു. ഈ കാനോൻ വേദപുസ്തകത്തിലെ ഏതു പാസോക്കായേൽ അടിസ്ഥാനപ്പെടുത്തപ്പെട്ടതാണെന്നു കേട്ടാൽകൊള്ളാം. രണ്ടൊ മൂന്നൊ പട്ടക്കാർ കൂടി ഒരു മെത്രാനെ വാഴിച്ചാൽ അതു സാധുവായി താരക വിചാരിക്കുമൊ? വിചാരിക്കുമെങ്കിൽ വേദത്തിലെ തെളിവെന്ത്? മേല്പട്ടസ്ഥാനത്തിന്റെ സാധുത്വം വേദപുസ്തകമെന്ന തോതുകൊണ്ടു മാത്രം നിൎണ്ണയിക്കണമെന്നു താരകയിൽ പ്രതിബിംബിക്കപ്പെടുന്ന നവീകരണസമുദായം വിചാരിച്ചിട്ടില്ലെന്നു മേൽപ്പറഞ്ഞ കാനോൻ സ്പഷ്ടമായി തെളിയിക്കുന്നു.....എപ്പിസ്കോപ്പാ സഭകളെ ഭരിക്കുന്നതു വേദപുസ്തകം മാത്രമല്ല, സഭാനിയമങ്ങൾ അടങ്ങിയ കാനോനുകളും വേദശാസ്ത്രവും കൂടെയാണ്" ഇത്യാദി. കാനോന്റെ സംഗതിയെടുത്തുപറഞ്ഞപ്പോൾ കുട്ടിപ്പത്രാധിപരുടെവായടഞ്ഞുപോയി. അച്ചടിച്ചവല്ല മതസംഗതിയൊ മററൊ നവീകരണസഭയ്ക്കുണ്ടായിരുന്നെങ്കിൽ ഇതിനു മുമ്പെ ദാനിയേലച്ചന്റെ 'ചതഞ്ഞ പാരമ്പൎയ്യ'ത്തെപ്പററിയുള്ള പുസ്തകം തോട്ടിൽ കിടന്നേനെ. പത്രികയിൽനിന്നു ഞാൻ പകൎത്തിയിരിക്കുന്ന ഈ ഭാഗത്തിനു സമാധാനം പറയുമ്പോൾ 'കാണാം അടിസ്ഥാനം' തകരുന്നതു

(തുടരും)

## എം. പി. പോത്തന്റെ ക്ഷമായാചന

വൃശ്ചികം കുംഭത്തിലെ സഭാതാരകയിൽ ഞാൻ എഴുതിയിരുന്ന ഒരു ലേഖനത്തിൽ ദിവ്യശ്രീ. കുറിയാക്കോസു ശെമ്മാച്ചൻ അവർകളുടെ എഴുത്തിൽനിന്നു ഒരുഭാഗം പകർത്തിയിരുന്നുവല്ലൊ. അതിന്റെ പിന്നാലെ വരുന്ന ചില പദങ്ങൾകൊണ്ടും ശെമ്മാച്ചൻ അവർകൾ പത്രികക്കു എഴുത്തു അയച്ചിട്ടു മൂന്നാലു മാസത്തോളം കഴിഞ്ഞുപോയിരുന്നതുകൊണ്ടും, പത്രികയിൽ ഉദ്ധരണ അടയാളം അവസാനിപ്പിച്ചിട്ടില്ലാത്തതുകൊണ്ടും ഞാൻ കൊടുത്തിരുന്ന അർത്ഥമല്ല അതിനു ശെമ്മാച്ചൻ അവർകൾ ഉദ്ദേശിച്ചിരുന്നതു എന്നു തെളിയുന്നു. കാര്യം ഇങ്ങിനെ ഇരിക്കുന്നസ്ഥിതിക്കു എന്റെ ലേഖനത്തിൽ "ഈ എഴുത്തുകൊണ്ടു ഒന്നുകിൽ അദ്ദേഹത്തിന്റെയൊ അല്ലെങ്കിൽ പത്രികാധിപരുടെയൊ മനസ്സാക്ഷിയില്ലായ്മ വെളിപ്പെടുന്നില്ലയൊ എന്നു സംശയിക്കുന്നു" എന്നിപ്രകാരം പറഞ്ഞിരുന്നതു ശരിയായില്ലന്നു വായനക്കാരെ ധരിപ്പിച്ചുകൊള്ളുന്നു. എം. പി. പോത്തൻ.

## ഒരെഴുത്തു.

വൃശ്ചികം ധനുമാസത്തിലെ പത്രികയിൽ പ്രസിദ്ധം ചെയ്തിരുന്ന ഇവിടുത്തെ ഹൈസ്കൂൾകാരുടെ ആചാരക്രമങ്ങളെ വർണ്ണിക്കുന്നതായ ദിവ്യശ്രീ കുറിയാക്കോസു ശെമ്മാച്ചൻ അവർകളുടെ എഴുത്തിനെ നിഷേധിക്കുന്ന ഒരു ലേഖനം വൃശ്ചികം കുംഭത്തിലെ താരകയിൽ മിസ്റ്റർ എം. പി. പോത്തൻ എഴുതിയിരുന്നുവല്ലൊ.

ഏതാനും ചില തെററിധാരണകൾകൊണ്ടു രണ്ടു ലേഖനങ്ങളിലും ചില പിശകുകൾ വന്നുപോയിട്ടുണ്ട്.

ദിവ്യശ്രീ. കുറിയാക്കോസു ശെമ്മാച്ചൻ അവർകൾ വർണ്ണിക്കുന്ന ആചാരക്രമങ്ങൾ ബിഷോപ്പ്സ കൊളജിനെ മാത്രം ഉദ്ദേശിച്ചു എഴുതിയതാണെന്നുള്ള ധാരണയിൽ ആണ് മിസ്റ്റർ എം. പി. പോത്തൻ നിഷേധിച്ചിട്ടുള്ളത്. സംഗതികളുടെ വാസ്തവം ഇങ്ങനെയിരിക്കുന്ന സ്ഥിതിക്കു താരകയിൽ മിസ്റ്റർ എം. പി. പോത്തൻ ശെമ്മാച്ചൻ അവർകൾക്കു വിരോധമായി ഉപയോഗിച്ചിരിക്കുന്ന കഠിനപദങ്ങളും പത്രികയിൽ മിസ്റ്റർ പോത്തനു ഇവിടുത്തെ താമസം ദുസ്സഹമെന്നു സൂചിപ്പിച്ചിരിക്കുന്ന പദങ്ങളും അടിസ്ഥാനമില്ലാത്തവയാണെന്നും പ്രസ്തുത ലേഖനങ്ങൾമൂലം ചില തെററിധാരണകൾ വന്നുപോയെങ്കിലും ഞങ്ങൾതമ്മിലുള്ള സംസർഗ്ഗത്തിനൊ സ്നേഹത്തിനൊ ഭംഗം വന്നിട്ടില്ലായെന്നും ഞങ്ങൾ രണ്ടാളുകളും കൂടി സമ്മതിച്ചെഴുതുന്ന ഈ എഴുത്തിനാൽ വായനക്കാരെ ധരിപ്പിച്ചുകൊള്ളുന്നു.

എന്നു ൧൦൮൪. മീനം ൧൪-ാംനു- ബിഷോപ്പ്സ കോളജ് കല്ക്കത്താ

ദിവ്യശ്രീ. കുറിയാക്കോസ് ശെമ്മാച്ചൻ.
മിസ്റ്റർ എം. പി. പോത്തൻ. ബി. എ.

---

സ്കൂൾ പൂട്ടൽ—മദ്ധ്യവേനൽ ഇളവു പ്രമാണിച്ചു എം. ഡി. സിമ്മനാരിയും സുറിയാനി സിമ്മനാരിയും ഏഴ വാരത്തേക്കു പൂട്ടിയിരിക്കുന്നതും ഇടവം ൧൫-ാംനു- തിങ്കളാഴ്ച വീണ്ടും തുറക്കുന്നതുമാകുന്നു.

## കെ. എൻ. ഡിയുടെ സമാധാനവെടിയും പിന്നോക്കവും

താരകാധിപരുടെ വഞ്ചന, മനസ്സാക്ഷിയില്ലായ്മ, വ്യാജംപറച്ചിൽ, വക്രബുദ്ധി, ദൈവദൂഷണം മുതലായവയെ സംബന്ധിച്ച പത്രിക അപ്പോഴപ്പോൾ അഭിവ്യക്തമായി കാണിക്കുകയും ചില നിസ്സാരലേഖനങ്ങളെയും വാദങ്ങളേയുംസംബന്ധിച്ച ഖണ്ഡനങ്ങളും ചെയ്തുവരികയാണല്ലൊ പതിവ്. അങ്ങിനെ ഖണ്ഡനങ്ങൾതോറും താരകാധിപരുടെ ഉണ്ടപൊട്ടിക്കലും അതുമിതും പറഞ്ഞു വാദത്തിൽനിന്നുള്ള പിൻവലിച്ചിലും പ്രതിദിനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. പന്ഥാവുകളിൽ വ്യാപിച്ചുകിടക്കുന്ന ചില മുൾച്ചെടികളുടേയും മറ്റും തല ഒതുക്കണമെന്നു ചില വിദ്യാവൃദ്ധന്മാർ പറയുന്നതു നിർമ്മൂലം അല്ലന്നു ഈ അവസരത്തിൽ എനിക്കു സ്മരണ വരുന്നതിനാൽ, താരകാധിപരുടെയും, താരകാ ലേഖകന്മാരുടെയും, കഴിഞ്ഞതും വരുവാനിരിക്കുന്നതുമായ എല്ലാ അസംബന്ധ ലേഖനങ്ങളേയും, ഛേദനം ചെയ്തു, തുടരെത്തുടരെ, പ്രബന്ധങ്ങൾ എഴുതുന്നതിന്, ഞാൻ സന്നദ്ധനായി പുറപ്പെട്ടിരിക്കുന്നു. വാദിപ്പാൻ ചുണയുള്ള നവീകരണക്കാരുണ്ടെങ്കിൽ, ഒരു വിഷയം സമാപിക്കുമ്പോൾ അതിനെ സംബന്ധിച്ച ന്യായമായി വാദിച്ചുകൊള്ളണം.

൯- ൨൩ ഇടവത്തിലെ താരകയിൽ "ഒരു പുതിയ ഉപദേശം" എന്ന തലവാചകത്തിൽ ഉണ്ടായിരുന്ന എം- സി- മാത്തന്റെ ദ്വാദശവരിയെ സംബന്ധിച്ച മിസ്റ്റർ പി- കെ- മത്തായിയും അതിനടുത്ത താരകയിൽ "തള്ളിക്കൊട്ടപ്പ്" എന്ന തലവാചകത്തിൽ ഉണ്ടായിരുന്ന സി- ഉമ്മന്റെ ലേഖനത്തെ സംബന്ധിച്ച് മല്ലപ്പള്ളി, പള്ളിവെള്ളിൽ എ. അബ്രഹാമും, എഴുതിയിരുന്ന ലേഖനങ്ങൾ, താരകാധിപരേയും ലേഖകന്മാരേയുംഉത്തരപ്രത്യുത്തരമില്ലാതെഅധികം കഷ്ടണിപ്പിച്ച ശേഷം, പ്രവചനാത്മാവിനാലൊ, സ്വഭാവജന്യമായ ഉപായത്താലൊ, രണ്ടുമാസകാലംകൊണ്ടു, താരകാധിപർക്കു ഒരു സമാധാനം തോന്നിയതിനെ ൨൩ മിഥുനത്തിലെ താരകയുടെ പത്രാധിപക്കുറിപ്പിൽ രണ്ടു സ്ഥലങ്ങളിലായി കാണുകയുണ്ടായി. ആ സമാധാനം ഞങ്ങൾപേരില്ലാലേഖകന്മാരാണെന്നും മിസ്റ്റർ പി. കെ. കൊച്ചുമത്തായി നവീകരണക്കാരനല്ലെന്നും, മിസ്റ്റർ എം. മത്തായി ശണനീയൻ അല്ലന്നും ജല്പിച്ചു താരക വാദത്തിൽ വിജയം നേടിയിരിക്കയാണല്ലൊ. ഇതിനും ആ കാരണങ്ങളിൽ ഒന്നു പറഞ്ഞാൽ പുനരുക്തിയാൽ താരക വാദത്തിൽ ജയിക്കുന്നു എന്നു ഞങ്ങൾ പറഞ്ഞേക്കുമെന്നു ഭയപ്പെട്ടാണ് ഈ പ്രാവശ്യം ഈ സൂത്രമെടുത്തതെന്നു ഞങ്ങൾക്കറിയാം. എം. സി. മാത്തന്റെയും സി. ഉമ്മന്റെയും ലേഖനങ്ങളെ താരകയ്ക്കു പിൻതാങ്ങാൻ പാടില്ല. താങ്ങിയാലുടനെ നവീകരണത്തിന്റെ നഗ്നത വെളിപ്പെടും, കിംബഹുനാ അതു മൂടിയാൽ തിരിഞ്ഞു കടിക്കാതെ എന്തു ചെയ്യും.

"പത്രികാലേഖകന്മാർ മുമ്പെ പേരെടുത്തു വന്നതു, ഒരു നവീകരണക്കാരൻ 'തെക്കൻ' 'വടക്കൻ' എന്നിങ്ങനെയും മറ്റും ആയിരുന്നു എന്നും, പേരില്ലാ ലേഖകന്മാരോടു പ്രതിവാദിപ്പാൻ ഇവിടെ തയ്യാറില്ലെന്ന് ഞങ്ങൾ പ്രസ്താവിച്ചുകഴിഞ്ഞപ്പോൾ (൨൩ മേടത്തിലെ താരക ൧൦-ം ൧൧൨) പത്രികാലേഖകന്മാരുടെ പേരു എം. മത്തായി, പി. കെ. മത്തായി എന്നിങ്ങനെ ആയിരിക്കുന്നു" എന്നാണ് താരക ഒന്നാമതു പറയുന്നതു. തെക്കൻ, വടക്കൻ എന്നുംമറ്റും പേരുവച്ചെഴുതുന്ന പത്രികാലേഖകന്മാർ, താരകാധിപർക്കും ലേഖകന്മാർക്കും മാർഗ്ഗദർശികളായിരിക്കുന്നുണ്ടെന്ന്. "എം. എൻ. ഒ" (താരകപ്പുസ്തകം ൯ ലക്കം ൧) "കെ. എം. സി" (൯, ൨) "എക്സ്" (൯ ൯) "സ്" (൯ ൭) "ശ്രോതാവ്" (൯ ൮) "കെ. ഐ. കെ" (൯ ൧൧) "ഒരു മാർത്തോമ്മാക്കാരൻ" (൯, ൧൨; ൧൦ ൧) "ഒരു ശ്രോതാവ്" "കേ" (൧൦, ൧) എന്ന ലേഖനങ്ങളാലും, പത്രികയിലെ പേരില്ലാ ലേഖകന്മാരോടു താരക എതൃത്തിട്ടുണ്ടെന്നു കേ. എം. സി. (പാത്രിയർക്കാസ്ഥാനത്തെ സംബന്ധിച്ച വാദിച്ചയാൾ) മുതലായവരുടെ ലേഖനങ്ങളാലും എവർക്കും അറിയാവുന്നതാണ്. അതിനാൽ പത്രികയിലെ പേരില്ലാലേഖകന്മാരെ നിഷേധിക്കയല്ലാ അംഗീകരിക്കയും, അവരോടു എതൃവാദം ചെയ്യാതിരിക്കയല്ല ചെയ്തുകൊണ്ടിരിക്കയും ആണെന്നു കണ്ടു

വല്ലൊ? "കെ. എം. സീയോടു വാദിച്ചപുസ്തകം രചിച്ച ആൾക്കു, മിസ്റ്റർ പി. കെ. മത്തായി മുതലായവരോടു വാദിപ്പാൻ കൂടുതൽ സൌകര്യമില്ലയൊ? സത്യം വെളിപ്പെടുത്തണമെന്നു വാഞ്ഛയുള്ളവർ, ലേഖകന്റെ പേരിനെയല്ലാ പ്രബന്ധത്തിൽ പ്രതിവാദിക്കപ്പെട്ടിരിക്കുന്ന സംഗതികളുടെ ഗൌരവപരിമാണത്തെപറ്റിയാണു ആലോചിക്കേണ്ടതു.

പേരില്ലാലേഖകന്മാരോടു വാദിപ്പാൻ തയാറില്ലെന്നു ൲൯൨ മേടത്തിലെ താരകയിൽ ൧൧൭-ാമതു പുറത്തെന്നല്ലാ ഒരിടത്തും പറഞ്ഞിട്ടില്ല. ഈ വിദ്യ താരകവായനക്കാരെ ചെണ്ട കൊട്ടികാണാനൊ വാദത്തിൽ തോൽക്കുമെന്നു കണ്ടിട്ടൊമറ്റൊ ആണെന്നു ഞാൻ വിചാരിക്കുന്നില്ല. പിന്നെയൊ, പത്രികാലേഖകന്മാരെ ഇതുകൊണ്ടടക്കാമെന്നു വിചാരിച്ചായിരുന്നേക്കാം. ൲൯൨ മേടത്തിലെ താരക ൨൦൧-ാമത്തെ പുറത്താണു ആരംഭിക്കുന്നതു. അപ്പോൾ പ്രസ്തുത താരകയിൽ ൧൧൭-ാമതു പുറം കാണുകയില്ലെന്നുള്ളതു നിശ്ചയമാണല്ലൊ? ഇതിനും താരകാധിപനു എന്തെങ്കിലും ഒരു യുക്തി തോന്നി അദ്ദേഹത്തിന്റെ വാദത്തെ സാധുവാക്കാറിരിക്കുമൊ? കണ്ടാലറിയാം. കെ. എൻ. ഡീക്കു തെറ്റിയതാണെന്നു വിചാരിക്കുന്നതും അത്ര എളുപ്പമല്ലാ എന്തെന്നാൽ അദ്ദേഹത്തിന്റെ ഭൂതഭാവികഥനങ്ങൾ എല്ലാം ഇന്നുവരെയും ഗബ്രിയേലിന്റെ വചനംപോലെ നിവൃത്തിച്ചിട്ടുണ്ടു. ൧൧൭-ാമതു പുറം ൲൯൨ ധനുവിലെ താരകയിലാണു. ആ ഭാഗം എടുത്തു നോക്കിയാൽ അവിടെ കെ. എൻ. ഡി. പറയുന്ന വാചകത്തിൽ ഒരു വാദംപോലും കാണ്മാനില്ല. പിന്നെയും ഞാൻ മേടത്തിലെ താരക ൨൧൭-ാമതു പുറം എടുത്തുനോക്കി അപ്പോൾ കണ്ടതിൽ ഒരു ഭാഗം താഴെ പകർത്തുന്നു. ഈ സമിതിക്കു (പത്രിക ഏതുത്തിട്ടില്ലാത്ത സമിതിക്കു) പത്രികയിലെ പേരില്ലാലേഖകന്മാർ പറയുന്ന കള്ളങ്ങളെ കള്ളങ്ങളാണെന്നു തെളിയിപ്പാൻ ശ്രമിച്ചിട്ടു അശേഷം ആവശ്യമില്ലെന്നാണു ഞങ്ങളുടെ മതം. മേലാൽ പത്രികാധിപരൊ പേരുള്ളലേഖകന്മാരൊ (ആരെങ്കിലും ഒരു കൂട്ടർ എന്നർത്ഥം) പറയുന്ന കള്ളങ്ങളെ പററിയല്ലാതെ ഞങ്ങൾ നിരൂപണം ചെയ്യുന്നതല്ല". പേരില്ലാലേഖകന്മാരോടു പ്രതിവാദിപ്പാൻ ഞങ്ങൾ തയാറില്ലെന്നാണൊ മേൽവാചകത്തിൽ പറഞ്ഞിരിക്കുന്നതു. താരക പകർത്തി എഴുതുന്നതും മറ്റും, പ്രായേണ കള്ളങ്ങൾ തന്നെയായിരിക്കുമെന്നു ഇതുകൊണ്ടു ഊഹ്യമാണല്ലൊ? പത്രികയിലെ പേരില്ലാലേഖകന്മാർ കള്ളങ്ങളല്ലാതെ വേറെ എന്തു പറഞ്ഞാലും എതൃക്കാമെന്നല്ലയൊ ൨൧൭-ാമതു പുറത്തു പറയപ്പെട്ടിരിക്കുന്നതു. ചില പ്രാസംഗികന്മാർ പ്രതിവാദം ചെയ്യുമ്പോൾ, തന്റെ വിഷയത്തിന്റെ സ്ഥിരീകരണത്തിനായി ഇന്ന മാസികയും പുസ്തകവും അങ്ങിനെ പറയുന്നു ഇന്ന തത്വജ്ഞാനിയും സഭാപിതാവും ഇങ്ങനെ പറയുന്നു എന്നും മറ്റും പച്ചവെടി വിളിച്ചു പറയുന്നതുപോലെ, ഇവിടെ കെ. എൻ. ഡീയും പേരില്ലാലേഖകന്മാരോടു പ്രതിവാദിപ്പാൻ തയാറില്ലെന്നു മേടത്തിലെ താരകയിൽ പറഞ്ഞിട്ടുണ്ടെന്നു പച്ചവെടി പറഞ്ഞിരിക്കുന്നു. മേടത്തിലെ താരകയിൽ നിന്നു ഞാൻ എടുത്തു കാണിച്ച ഭാഗവും കെ. എൻ. ഡി. എഴുതിയിരിക്കുന്ന വാചകവുംതമ്മിൽ അജഗജംപോലെയുള്ള വൈപരീത്യമില്ലയൊ, എന്നു മഹാത്മാവായ നവീകരണക്കാർ തന്നെ വിധിപ്പിൻ! അതിനാൽ കള്ള സമാധാനം പറഞ്ഞൊഴിയാതെ മിസ്റ്റർ പി. കെ. മത്തായി മുതലായവരോടു താരക വാദിക്കേണ്ടതാണു. അല്ലാത്തപക്ഷം അവരും കബന്ധന്മാരാണു പറഞ്ഞിരിക്കുന്നതെന്നും പറഞ്ഞു താരക അപ്രാപ്യതാനുഷ്ഠാനം ചെയ്യണം.

൨. ഒരു നവീകരണക്കാരൻ എന്നു പറയുന്നതിനെക്കാൾ പി. കെ. മത്തായി എന്നു പറഞ്ഞാൽ ലേഖകനെപറ്റി കൂടുതലായി, അറിവു കിട്ടാൻ നിവൃത്തി ഇല്ലെന്നും താരക പറയുന്നുണ്ടു. ഒരു നവീകരണക്കാരൻ എന്നു ശ്രവിക്കുന്ന മാത്രയിൽ അയാളുടെ വീട്ടുപേരും പിതാവിന്റെ പേരും പ്രസ്തുതപേരിൽ അന്തർഭവിച്ചിട്ടുണ്ടെന്നും പ്രസ്തുത പി. കെ. മത്തായി എന്ന ധ്വനി ശ്രവിക്കുന്ന ക്ഷണത്തിൽ വീട്ടുപേരും പിതാവിന്റെ പേരും പേരിൽ അന്തർഭവിച്ചില്ലെന്നും ഢന്മാർക്കു പോലും അറിയാവുന്നതാണു. ഇവ രണ്ടും തമ്മിൽ യാതൊരു വൈപരീത്യവുമില്ലെന്നു പറവാൻ തോന്നിയ കെ. എൻ. ഡിയുടെ പ്രകൃത അഥ

വാ പശ്ചാലോചനശക്തി, വിസ്മയനീയം തന്നെ. ഇപ്രകാരമുള്ള വാചകം ഒരു മാസികയിൽ ചേർത്തു പ്രസിദ്ധപ്പെടുത്തുന്നതിനു ധൈര്യം വന്ന ആൾക്കു ഇനിയും എന്താണു പ്രസിദ്ധപ്പെടുത്തുവാൻ പാടില്ലാത്തതു. ചീഞ്ഞ തുകൽ ഭക്ഷകനു കിട്ടുമ്പോഴുള്ള സന്തോഷം കണ്ടേക്ക കെ എൻ. ഡി. എന്നു പറഞ്ഞാലും അതു നവീകരണസമുദായത്തിൽ പെട്ട ഏവർക്കും സസന്തോഷമാണ്.

൩. മറ്റൊരുത്തൻ കേട്ടാൽ ആക്ഷേപിക്കാത്ത സംഗതികൾ സ്വന്ത പേരു വച്ചെഴുതാവുന്നതാണെന്നും കൂടി താരക വിശങ്കം ജല്പിക്കുന്നുണ്ട്. ഞാൻ മുൻ കാണിച്ചിട്ടുള്ള "എം. എൻ. ഒ" "സി" മുതലായ ലിഖിതാക്കൾ കുരളയും വക്രതയും ആക്ഷേപങ്ങളും ചേർത്തിരുന്നതുകൊണ്ടല്ലയൊ മേൽപ്രകാരം പേരു വെക്കുവാൻ സംഗതിയായതു. ഞങ്ങൾ ആ ആ ക്രന്ദനവാക്കുകളെ ഒന്നിനേയും ഗണ്യമാക്കുന്നില്ലെന്നു മിസ്റ്റർ പി. കെ. മത്തായി, പി. എ. അബ്രഹാം ഇവർ എന്താണു നിർഭത്സനം ചെയ്യുന്നതു? അവർ സ്വന്ത പേരുകളല്ലാ വച്ചിരിക്കുന്നതെന്നു താരക പറയുന്നതു സ്വപ്നസമാനം മാത്രമാകുന്നു. ഏവംവിധങ്ങളായ കെ. എൻ. ഡിയുടെ മൌഢ്യപ്രസ്താവനകളെല്ലാം കൂടി പൊതിഞ്ഞു, വല്ല കുറ്റിത്തോട്ടിയും പറിച്ചു മുറുക്കിക്കെട്ടി, ഡി. വി. പ്രസ്സിന്റെ മൂലയിൽ "സപ്തവർഷം" സൂക്ഷിച്ചു വച്ചേക്കണം. അതിനിടയിൽ അവർക്കു ഒരു ചിലവു വരും ദൃഢം. (തുടരും)

തെങ്ങനാപ്പിലാക്കൽ സി. ചാണ്ടി.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ. | രൂ. | ച. | കാ. |
|---|---|---|---|---|
| ചെങ്ങന്നൂർ പൂവത്തൂർ യാക്കോബ് കത്തനാർ | " | ൧ | ൧൪ | ൪ |
| മല്ലപ്പള്ളി തുരുത്തിപ്പള്ളിൽ കൊച്ചുകുഞ്ഞു | " | ൩ | ൦ | ൦ |
| ആനിക്കാട്ടു വാളക്കുഴിയിൽ മാത്തൻ അപ്പു | " | ൧ | ൧൪ | ൪ |
| ചെങ്ങരൂർ വട്ടവയലിൽ ഇട്ടിയെപ്പ് | " | ൧ | ൧൪ | ൦ |
| ആനിക്കാട്ടു വടക്കേടത്തു ഇട്ടി ഇട്ടി | " | ൩ | ൦ | ൦ |
| മല്ലപ്പള്ളി പശ്ചാരത്തിൽ പുത്തൻപുരയ്ക്കൽ വൈദ്യൻ | " | ൨ | ൦ | ൦ |
| ടി. കൊച്ചുവാളക്കുഴിയിൽ ചെറിയാൻ | " | ൧ | ൧൪ | ൪ |
| ആനിക്കാട്ടു വാളക്കുഴിയിലായ വല്യപുരയിടത്തിൽ | | | ൦ | ൦ |
| മാത്തൻ അപ്പു | " | ൨ | ൧൪ | ൪ |
| റാന്നി കുന്നംകുഴത്തു കുഞ്ഞൻ | " | ൧ | ൧൪ | ൦ |
| ടി. മേനാത്തോട്ടത്തിൽ കുഞ്ഞൻ | " | ൨ | ൪ | ൦ |
| കല്ലൂപ്പാറ ബെ മാരേട്ടു അച്ചൻ | " | ൨ | ൦ | ൦ |
| മല്ലപ്പള്ളി വാളക്കുഴിയിൽ പാതിക്കാട്ടിൽ ഉമ്മൻ | " | ൧ | ൦ | ൦ |
| ചെങ്ങന്നൂർ കടന്തോട്ടിൽ മാമ്മൻ | " | ൩ | ൦ | ൦ |
| കല്ലിശ്ശേരി താമരപ്പള്ളിൽ കൊച്ചുതൊമ്മൻ | " | ൨ | ൧൪ | ൦ |
| മേപ്രാടം ബെ: പള്ളിയോഗം | " | ൧ | ൨൧ | ൦ |
| കുടവെച്ചൂർ വേദവായന സംഘം | | ൧ | ൧൪ | ൦ |
| നിരണം പുത്തുപ്പള്ളിൽ കൊച്ചു പോത്താ | " | ൩ | ൦ | ൦ |
| ടി. ബെ പള്ളിയോഗം | | ൩ | ൦ | ൦ |
| ചങ്ങനാശ്ശേരി എ. എൻ. പെരുമാൾ ക്രിമിനൽ വക്കീൽ | " | ൧ | ൦ | ൦ |
| ഇരവിപേരൂർ കമ്പനാട്ടു എം. റ്റി. മത്തായി | " | ൧ | ൧൪ | ൦ |
| നിരണം പൂവൻവേലിൽ നൈനാ ഗീവറുഗീസു | " | ൨ | ൦ | ൦ |
| തലവടി കാരിക്കുഴി ചക്കാലയിൽ സി. എം. അവിരാ | " | ൨ | ൦ | ൦ |
| മാന്നാർ പുത്തൻ പുരയ്ക്കൽ പോത്തൻ | " | ൧ | ൧൪ | ൪ |
| ആനിക്കാട്ടു മാവുങ്കൽ പോത്ത അപ്പു | " | ൧ | ൧൦ | ൯ |
| ചെങ്ങന്നൂർ കൊച്ചുകടന്തോട്ടിൽ ഗീവറുഗീസ | " | ൨ | ൧൨ | ൦ |
| തിരുവല്ലാ കെ. എം. മാമ്മൻ വക്കീൽ | " | ൩ | ൦ | ൦ |
| മല്ലപ്പള്ളി റ്റി. വി. ജോൺ | " | ൧ | ൧൩ | ൦ |
| പുതുപ്പള്ളി പെരുമ്പഴമൂലയിൽ പുന്നൻ | " | ൩ | ൦ | ൦ |